# THE CHURCH WEEKLY

Vol. VII | SUNDAY 21st JUNE 1953 | PRICE 2 ANNAS PER COPY | NO. 24


## OPPORTUNITY IS KNOCKING AT THE DOOR

(Father Laurence S. Jackson, M. A., L. Th.)

The great Festival of the Ascension of our Lord has come and gone, with its emphasis upon world-wide evangelization. But its message seems not to have appealed to the members of the Syrian Church. For though there is a special Office provided, it was not used, and the Holy Qurbana was not celebrated in a few of our churches. Yet it is the commemoration of the Coronation of our Lord, and the equal of Christmass, Easter and Pentecost.

And the Master's words still remain his command for us. We are to go into all the world and proclaim the good news. We are to baptize in the name of the Father and of the Son and of the Holy ghost. We are to offer the Memorial of his passion, Death and Resurrection until he come, and we cannot escape our responsibility, though the Syrian Church has tried to do this for many generations. All Christians know that missionary work is the very centre of the Gospel of our Lord Jesus Christ, yet somehow or other it has to be admitted that the efforts of the Syrian communities in this land to spread the good news have only had a limited measure of success. I think this is due mainly to the idea existing amongst us that those who are called Syrian Christians are a "peculiar people".

I am living on a little hill where a place of worship has stood for at least a quarter of a centuary. When our school was first established a certain measure of evangelization was effected among non-Syrian People, and as a result thereof, a certain number of baptisms took place. Practically all of the so-called "converts" have lapsed to some other form of Christianity, and some alas, even to Hinduism. Why is this? The answer is that such converts are not regarded as "brethren". They must remain "celebate" and continue within the church as a kind of "second-grade" Christian, for there is no possibility of any marriage being arranged for them. Indeed I heard one priest say: "Of course we could not possibly give our daughters to them for wives." One might ask: *When Adam delved and eve spun, who was then the gentleman?* These folks threfore go outside the fold to find a life-partner, that they may set up a home, and so those who should be our children, are lost to us. Yet Islam, (and Pathanapuram is a great centre of the followers of Muhammad,) offers universal brotherhood to everyone within its fellowship, no matter of what race or colour. The Christian Church is to proclaim God's evangel to those who know him not, and we have not far to go to find them, for we live in the midst of people who owe no allegience, as yet, to our Master, and the existence of this multitute of non-Christians at our very doors, is the Church's opportunity and challenge. Especially is this so to day, when men in authority would curb the liberty of the missionary to proclaim Christ, and him crucified. Every member of the Church must realise his duty to his neighbour. The non-Christian is a potential member of Christ's church, and our Master desires to tend and care for him within the one fold of which he is the Good Shepherd. So the heart of every Christian must desire to share the treasures of the Gospel with those who have not yet given their allegience to his Master. Also there must be a facing-up to the hindrances which prevent the spread of the faith of the Redeemer, for only then will it be possible to grasp the opportunities available.

And the opportunities are legion. For the Syrian Christion speaks the same language as his neighbour and many of his customs are the same. Some indeed have spread to the Christion churches, and within the fanes will often be found temple lamps proclaiming Hindu symbolism. Moreover, in Travancore, for many centuries, Syrian Christians were regarded as merely a caste like the Brahmins and contact with those, whom they were pleased, in their pride, to term "outcasts" brought ceremonial uncleanness. I have heard that one "lady" would not receive her son who had been working among the "untouchables" until he had taken a bath. This kind of thing is passing, and the present Government, officially, at any rate, does not tolerate this attitude of mind, yet traces still remain. However the opportunity of a like language and familiar customs will open many doors.

Through speech and action the Christian can portray the example of Christ who came into the world to serve and to save mankind. Ever he should be asking himself if he is manifesting the life of the Saviour in his own habits and conduct. There is the Gospel admonition: "Let your light so shine before men, that they may see your good works, and glorify your Father which is in heaven.

I have heard non-Christian people outside Travancore speak disparingly of the members of our Church, and this is because actions speak louder than words. Recent[illegible]

a Muslim from Malabar and some Christions from Travancore were concerned in a commercial operation. There were opportunities of pilfering and stealing, and the Christians availed themselves of the opportunity, whereas the Muslim observed absolute integrity and honesty. Also, alas the Muslim was able to observe the depradations of the Christians, which he viewed with disgust, and he was very vocal in his comments. These were not very complimentary to the followers of the Redeemer.

Here is where the "witness" of the Christian failed, and true *witness* is the weapon of the *believer*. God's men and women must be virtuous, honest and truthful. The moral standard among Christians must be of a high order, else we shall do despite to the faith of Jesus C rist.

There is no doubt that the power of the Saviour can change men's lives. Even our sleepy church given evidence of this. S. Gregory of Parumala is a shining example, and it was he whose witness drew into the church numbers of "out siders." But where are they now? Not within the Syrian fold, for they did not receive there the Kiss of Peace. So they sought Christ's peace elsewhere, and found it among other denominations.

Christianity is often referred to as a foreign religion, yet it was nurtured in eastern lands and its founder was an Oriental, even as was S. Thomas, though he was a Jewish follower of the Nazarene. Yet he founded churches and established Christianity in this land nigh two thousand years ago, and since that time the Syrian Church has had opportunities without measure of presenting the faith of Christ to Indian people in an Indian dress. Yet, our faith still seems to belong to Syrian rather than to our own land, and we have allowed a western church to appropriate the name, *Church of India*.

Yet much has been done. We now have most of our services in the language of the people, and owing to the Bible Society and the European missionaries, we have the Word of God in the vernacular. For this we must render honour where it is due. For though mistakes were made by certain people, the good which has been accomplished out weighs anything to the contrary. And if the zeal of the missionaries were the possesion of every parish, the Church of this Southern Land would be on fire with the Love of God.

However, we must recognise our limitations. We are a small community, and alas, a very much divided one, for there are now four main sections, and no inter-communion. What Gospel can we present to the uninitiated? We are bidden to proclaim Christ's love universally, but how can we do this, if there is bitterness in our hearts? And not because of any difference of doctrine but merely on questions of organization. Surely it is here where personal character counts. Individually we are not responsible for our divisions, nor should we willingly acquiesce in them, rather we should seek to bring them to an end. But we have the responsibility of shewing forth to the world the Christian character, which means that we must be in love and charity with all men. That means that we must live according to the pattern of our Master who has called us to serve him.

# മുളയിൽത്തന്നെ കരിഞ്ഞുപോകുന്ന ജ്ഞാന ഭിക്ഷുക്കൾ.

(കെ. വി. എം.)

സിറിയൻ വിദ്യാർത്ഥി കോൺഫറൻസിന്റെ അഭിമുഖ്യത്തിൽ അടുത്ത കാലത്തു നടത്തപ്പെട്ട ഇടവകസന്ദർശനങ്ങളിൽനിന്നും ചില സത്യങ്ങൾ— പലപ്പോഴും വിസ്തൃതകോടിയിൽ അണ്ടുപോകുന്നവ —അറിയുന്നതിനിടയായി. താങ്ങാനാവാത്ത പണപ്പിരിവുകൾ മൂലം പള്ളിയോടുള്ള സകല ബന്ധങ്ങളും, ഉപേക്ഷിച്ച നിസ്സഹായരായി കഴിഞ്ഞുകൂടുന്ന പല കുടുംബങ്ങളെയും നമ്മുടെ ഓരോ ഇടവകകളിലും സർവ്വത്ര കാണ്മാനുണ്ട്. വസ്ത്രങ്ങളും മററുമുള്ളവർ ചിലപ്പോഴൊക്കെ പള്ളിയാരാധനകളിൽ സംബന്ധിക്കുന്നുണ്ട്. ഇടവകകളുടെ സ്ഥിതിവിവരക്കണക്കുകൾ തികച്ചും നിരുൽസാഹപരവും, ഭയാനകവുമാണ്. പല ഭവനങ്ങളിലും സൗജന്യവിദ്യാഭ്യാസം കഴിഞ്ഞു ശേഷം ഫീസു കൊടുത്തു പഠിക്കുന്നതിനു കഴിവില്ലാത്ത അനേകം ജ്ഞാനഭിക്ഷുക്കളെ കാണുവാൻ കഴിഞ്ഞ ഈ കുടുംബങ്ങളെ സാമ്പത്തികമായും ആദ്ധ്യാത്മികമായും സഹായിക്കാതിരുന്നാൽ അതിൽ ഭവിഷ്യത്തുതികച്ചും നിരാശാജനകമായിരിക്കും.

അടുത്ത കാലത്തു ചർച്ചുവീക്കിലിയിൽ പ്രസിദ്ധപ്പെടുത്തിയ ചില പള്ളികളുടെ റിപ്പോർട്ടുകളിൽ ആതുരാലയത്തിനു ഒരു ചെറിയ തുക ചെലവാക്കിയതായികണ്ടു. എന്നാൽ അനാഥശാലകളും, ആതുരാലയങ്ങളും സ്ഥാപിക്കേണ്ടിവരുന്നതിനിടയാക്കുന്നമൂലം കാരണങ്ങളെ കാണ്ടുപിടിക്കുന്നതായിരിക്കും ഉത്തമം. വൻപിച്ച വരുമാനങ്ങളുള്ള ഇടവകപ്പള്ളികൾ അതാതിന്റെ കഴിവനുസരിച്ചു നിർദ്ധനരായ കുറേ വിദ്യാർത്ഥികൾക്കു ഫീസ് കൊടുത്തു പഠിപ്പിച്ചുയർത്തുന്നതിനു ശ്രമിക്കുന്നതു് ഏററവും അഭിനന്ദനീയമായിരിക്കും. പള്ളികളുടെ ബഡ്ജററു സംവിധാനം ചെയ്യുന്നവർ സൃഷ്ടിപരമായ കാര്യങ്ങൾ വിസ്മരിച്ചുപോകുന്നതു പാരമ്പര്യത്തിന്റെ അനിഷേധ്യമായ തള്ളൽകൊണ്ടായിരിക്കാം. നിശ്ചിതകാലങ്ങളിൽ ചെയ്യേണ്ട പരിഷ്കാരങ്ങളുടെയും മററും രൂപം കാണാത്തപക്ഷം അതു അപകടകരമാണ്. കേവലം പരിതസ്ഥിതികളുടെ മാത്രം പ്രതികൂലനിലകൊണ്ടു് ജീവിതം നശിച്ചുകൊണ്ടിരിക്കുന്ന അനേകം വിദ്യാർത്ഥികളെ കഴിവുള്ളവർ സഹായിച്ചു കൊണ്ടുവരേണ്ടതാണ്. അതു അവരുടെ കടമയുമാണ്.

നമ്മുടെ വിദ്യാലസ്ഥാപനങ്ങൾ വ്യാപാര നിലയിൽനിന്നും തിരിഞ്ഞു സ്ഥാപനോദ്ദേശത്തെ കണ്ടെത്താത്ത കാലത്തോളം അതു് എത്ര മാത്രം ദൈവതിരുനാമമഹത്വത്തിനു ഉതകുമെന്നുള്ളതു സംശയമുള്ള മറെറാരു സംഗതിയാണ്. നിർല്ലോഭമായ സൗജന്യങ്ങൾ ചെയ്തു ജ്ഞാനഭിക്ഷുക്കളുടെ കണ്ണു തെളിക്കുന്നതിനു വിദ്യാലയങ്ങൾ നേതൃത്വം കൊടുക്കട്ടെ. മുളയിൽതന്നെ കരിഞ്ഞുപോകുന്നതിനു ജ്ഞാനഭിക്ഷുക്കളെ അനുവദിക്കുന്നതു കേവലം അനീതിയും അധർമ്മവുമാണ്.

# അതിന്നായി പ്രാർത്ഥിച്ചു, അതെനിക്കു സാധിച്ചു

(കെ. പി. കേശവമേനോൻ, മാതൃഭൂമി പത്രാധിപർ).

'അതിന്നായി പ്രാർത്ഥിച്ചു, അതെനിക്കു സാധിച്ചു'— പ്രാർത്ഥനയിൽ തികച്ചും വിശ്വസിക്കുന്ന ഒരാൾ പറഞ്ഞ വാക്കുകളാണിതു്. ദൈവത്തോടു കൂടി ആലോചന നടത്താതെ അദ്ദേഹം ഒരു കാര്യത്തിലും പ്രവേശിക്കുകയില്ല. അതു് ഒരു പതിവായിത്തീർന്നിരിക്കുന്നു. "ഈശ്വരാനുഗ്രഹമുള്ള ആളാണു്" എന്നു് അദ്ദേഹത്തെപ്പററി മററുള്ളവർ പറയുന്നതിന്റെ രഹസ്യം അതാണു്. മഹത്തായ ഒരനുഭവമാണു ശരിയായ പ്രാർത്ഥന. മനസ്സിന്നു ശാന്തി യുണ്ടാകുന്നതിന്നും, നിത്യജീവിതം നിയന്ത്രിക്കുന്നതിന്നും, അതിന്നുള്ള ശക്തി അളവററതാണു്. ആധ്യാത്മികചിന്തയും നിത്യജീവിതവും തമ്മിൽ ബന്ധമില്ലെന്നു വിചാരിക്കുന്നതു് അജ്ഞതയാണു്. വളരെ അടുത്ത ബന്ധമാണു് അവ തമ്മിലുള്ളതു്. നാമം ജപിക്കുന്ന സമയത്തു മാത്രം ഈശ്വരനെ വിചാരിക്കയും മററുള്ള സമയത്തെല്ലാം ഈശ്വരനെ മറന്നു പ്രവർത്തിക്കുകയും ചെയ്യുമ്പോൾ നമുക്കുണ്ടാകുന്ന അനുഭവങ്ങൾ നമ്മെ അമ്പരപ്പിക്കാതിരിക്കയില്ല. ജീവിതത്തിൽ നമ്മെ അഭിമുഖീകരിക്കുന്ന സകല പ്രശ്നങ്ങൾക്കും പോംവഴി കാണുന്നതിന്നു പ്രാർത്ഥന നമ്മെ സഹായിക്കും.

"ഞാൻ ദൈവത്തിൽ വിശ്വസിക്കുന്നുണ്ടു്. അതുകൊണ്ടാണു പ്രാർത്ഥനയിലും വിശ്വസിക്കുന്നതു്. സർവ്വവ്യാപിയായ ആ മഹാശക്തിയെ അറിയുവാനുള്ള ഏററവും നല്ല മാർഗ്ഗമാണു പ്രാർത്ഥന. പ്രാർത്ഥനയുടെ ആവശ്യം അതാണു്. അതിന്റെ ഫലവും അതു തന്നെ" എന്നു മഹാത്മാഗാന്ധി പറഞ്ഞിരുന്നു. ഏതു കുഴപ്പങ്ങളിൽ നിന്നും കരകയറുവാനുള്ള വഴി പ്രാർത്ഥന നമുക്കു കാണിച്ചുതരും. പ്രായോഗികമാകുവാൻ സാദ്ധ്യമല്ലാത്ത വിശ്വാസംകൊണ്ടു വല്ല പ്രയോജനവുമുണ്ടോ? ഒരുവന്നു നിസ്സാരമെന്നു തോന്നുന്ന അനുഭവം മറെറാരുവന്നു വളരെ ഗൌരവമുള്ള ഒന്നായിരിക്കും. "ഞാൻ നിസ്സാരനല്ലേ? എന്റെ പ്രാർത്ഥനകൊണ്ടു് എന്തു കാര്യം?" എന്നു വിചാരിക്കരുതു്. സമുദ്രത്തിലെ വെള്ളം വലിയ പാറക്കുന്നിന്മേലും മണൽത്തരിയിലും ഒരുപോലെ തട്ടുന്നു. ചെറുതും വലുതുമെന്ന ഭേദമില്ലാതെ പരാശക്തി സർവ്വജീവികളുടേയും ജീവിതത്തെ നിയന്ത്രിക്കുന്നു. പ്രാർത്ഥനകൊണ്ടു സാധിക്കേണ്ടതു പരാശക്തിയുമായുള്ള ബന്ധം ബലപ്പെടുത്തുകയാണു്. ഹൃദയം തുറന്നുള്ള പ്രാർത്ഥന, അസാദ്ധ്യമെന്നു തോന്നുന്ന പല കാര്യങ്ങളും സാദ്ധ്യമാക്കാതിരിക്കയില്ല.

## വിധവയുടെ അനുഭവം

ഐർലാണ്ടിലെ ഒരു വിധവയ്ക്കു് ഉണ്ടായ അസാധാരണാനുഭവത്തെപ്പററി നിങ്ങൾ കേട്ടിട്ടുണ്ടോ? ഭർത്താവിന്റെ മരണത്തിന്നുശേഷം തനിക്കും കുട്ടികൾക്കും ചെലവിന്നു മാർഗ്ഗമില്ലാതെ കഷ്ടപ്പെടുകയായിരുന്നു അവർ. ഡബ്ലിൻ പട്ടണത്തിൽ പാർത്തിരുന്ന ആ സ്ത്രീ കടം വാങ്ങിയും വീട്ടുസാമാനങ്ങൾ ഓരോന്നു വിററും കഷ്ടിച്ചു ചെലവു കഴിച്ചുവന്നു. ഒരു ചെറിയ സംഖ്യ മാത്രമായിരുന്നു വീട്ടിന്നു വാടകയെങ്കിലും, അതുപോലും കൊടുക്കുന്നതിന്നു് ആ പാവപ്പെട്ട സ്ത്രീക്കു സാധിച്ചിരുന്നില്ല. സംഖ്യ കൂടിക്കൂടി വന്നപ്പോൾ വീട്ടുടമസ്ഥൻ ആ സ്ത്രീയുടെ വീട്ടുസാമാനങ്ങൾ ജപ്തിചെയ്തു ലേലത്തിന്നു വെച്ചു. രണ്ടു മൂന്നു ചിത്രക്കണ്ണാടികളും ഒരു മേശയും കസാലയും മാത്രമായിരുന്നു അവിടെയുണ്ടായിരുന്ന സാമാനങ്ങൾ. നിസ്സഹായയായ ആ വിധവ രാത്രി വളരെ നേരം അവിടെയുണ്ടായിരുന്ന ഒരു പടത്തിന്നു മുമ്പിലിരുന്നു പ്രാർത്ഥിച്ചു. അതു് യേശുക്രിസ്തുവിന്റെ പടമായിരുന്നു. പിറേറന്നു കാലത്തു സാമാനങ്ങളെല്ലാം വിററുകഴിയും. വീട്ടിൽ നിന്നിറങ്ങിപ്പോകയും വേണം. "ഞാനും കുട്ടികളും എന്തുചെയ്യും! അനാഥയായ എനിക്കു് ആശ്രയമുണ്ടാക്കിത്തരണേ" എന്നു ഹൃദയം തുറന്നു പ്രാർത്ഥിക്കുവാൻ മാത്രമേ ആ സ്ത്രീക്കു സാധിച്ചുള്ളു.

ലേലദിവസം നേരം പുലർന്നു. ആമീനും ആൾക്കാരും അവിടെ എത്തി. സാമാനങ്ങൾ ലാഭത്തിൽ വാങ്ങുവാനുള്ള മോഹത്തോടെ പലരും അവിടെ വന്നുചേർന്നു. ചില ചെറിയ കച്ചവടക്കാരും കൂട്ടത്തിലുണ്ടായിരുന്നു. ക്രിസ്തുവിന്റെ ചിത്രത്തിലാണു് അവർ കണ്ണുവെച്ചിരുന്നതു്. അതിന്റെ അമൂല്യത കച്ചവടക്കാർ അറിഞ്ഞിരുന്നു. 'അതെനിക്കു വാങ്ങണം, എനിക്കു വാങ്ങണം' എന്നു് അവർ ഓരോരുത്തരും മനസ്സുകൊണ്ടുറച്ചു. ലേലം തുടങ്ങി. ആ ചിത്രത്തിന്റെ വിലയും കയറിത്തുടങ്ങി. പ്രതീക്ഷിക്കുവാൻ വയ്യാത്ത്ര വലിയ ഒരു സംഖ്യ ആ ചിത്രത്തിന്നു കിട്ടി. അതിന്റെ നിസ്സാരമായ ഒരംശം മാത്രമേ വാടകബാക്കി തീർക്കുന്നതിന്നു വേണ്ടിവന്നുള്ളു. ശേഷിച്ചതുകൊണ്ടു കുറേക്കാലത്തേക്കു് ആ വിധവയ്ക്കും കുട്ടികൾക്കും ചിലവുകഴിക്കുവാൻ സാധിച്ചു. ഉള്ളഴിഞ്ഞ പ്രാർത്ഥനയും ആ സ്ത്രീക്കുണ്ടായ അനുഭവവും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു പറയുവാൻ നാമാരെങ്കിലും ധൈര്യപ്പെടുമോ?

വിഷമഘട്ടങ്ങളിൽ മാതാപിതാക്കന്മാരെയോ സുഹൃത്തുക്കളെയോ ഉപദേശത്തിന്നും സഹായത്തിന്നും നാം സമീപിക്കാറില്ലേ? അതുപോലെ പ്രാർത്ഥനമുഖേന ദൈവത്തെ സമീപിക്കുക ചിലരുടെ നിത്യാനുഭവമാണു്. തങ്ങളുടെ ഇഷ്ടദേവതകളെ—സുബ്രഹ്മണ്യനെയോ, ശ്രീകൃഷ്ണനെയോ, ക്രിസ്തുവിനെയോ, ബുദ്ധനെയോ—നിഷ്കളങ്കമായ ഹൃദയത്തോടെ സമീപിക്കുമ്പോൾ നാം ആ മഹാശക്തിയെ സമീപിക്കുകയാണു ചെയ്യുന്നതു്.

തനിക്കു വേദനയുണ്ടാകുന്ന ഘട്ടങ്ങളിലെല്ലാം സുബ്രഹ്മണ്യസ്വാമിയെ വെച്ചു പൂജിക്കുന്ന മുറിയിൽ ചെന്നു വാതിലടച്ചു സമാധാനത്തിന്നുള്ള മാർഗ്ഗം കാണിച്ചുതരുവാൻ പ്രാർത്ഥിച്ചിരുന്ന ഒരാളെ ഈ ലേഖകന്നറിയാം. പ്രാർത്ഥന കഴിഞ്ഞു പുറത്തു വരുമ്പോൾ തന്റെ മനസ്സിന്നു ധൈര്യവും ആശ്വാസവുമുണ്ടാകുമെന്നദ്ദേഹം പറയാറുണ്ടു്. ഇത്തരത്തിലുള്ള അനുഭവം പലർക്കുമുണ്ടായിക്കാണും. പ്രാർത്ഥനയാണു വിഷമം പിടിച്ച ഘട്ടങ്ങളിലെല്ലാം തനിക്കു പുതിയ ശക്തി ഉണ്ടാക്കുകയും പുതിയ മാർഗ്ഗം കാണിച്ചുതരികയും ചെയ്തിട്ടുള്ളതെന്നു മഹാത്മാഗാന്ധി പല അവസരങ്ങളിലും തുറന്നുസമ്മതിച്ചിട്ടുണ്ടു്.

## ഗ്രേഡി ദമ്പതിമാർ

1912 ഏപ്രിൽ മാസത്തിൽ ഇംഗ്ലണ്ടിൽ നിന്നു് അമേരിക്കയിലേക്കു് ആദ്യമായി യാത്രചെയ്തിരുന്ന 'ടൈട്ടാനിക്ക്' എന്ന കപ്പൽ മാർഗ്ഗമദ്ധ്യേ പർവ്വതംപോലെയുള്ള ഒരു ഹിമക്കട്ട തട്ടി പൊളിഞ്ഞു് അററ്‌ലാൻറിക്കിന്റെ അഗാധതയിലേയ്ക്കു താണുപോയതു വായനക്കാർ കേട്ടിരിക്കാം. അന്നുണ്ടായ ഒരു സംഭവമാണു് ഇവിടെ വിവരിക്കുന്നതു്.

മിസ്സിസ് ഗ്രേഡി എന്ന ഒരു സ്ത്രീ ലണ്ടനിൽ തന്റെ ഗൃഹത്തിൽ രാത്രി അത്താഴം കഴിഞ്ഞിരിക്കുമ്പോൾ എന്തോ ഒരു വേദന അവരുടെ മനസ്സിനെ ശല്യപ്പെടുത്തുന്നതായി തോന്നി. മനസ്സിന്നാശ്വാസം കിട്ടുവാൻ അവർ മേശപ്പുറത്തുണ്ടായിരുന്ന പ്രാർത്ഥനപ്പുസ്

കണ്ടെടുത്തു വായിക്കുവാൻ തുടങ്ങി. അതു പെട്ടെന്നു താഴെ വീണു. തുറന്നു കിടന്നിരുന്ന ആ പുസ്തകത്തിന്റെ ഒരു ഭാഗത്തു് 'സമുദ്രയാത്രക്കാർക്കായുള്ള പ്രാർത്ഥന' എന്നു കണ്ടു് അതു വായിച്ചപ്പോൾ ആ സ്ത്രീയുടെ മനസ്സിന്നു വേദന അധികമായി. അവരുടെ ഭർത്താവു് അപ്പോൾ കപ്പൽയാത്ര ചെയ്യുകയായിരുന്നു. വല്ല ആപത്തും അദ്ദേഹത്തിനു നേരിട്ടിരിക്കുമോ എന്നവർ ഭയപ്പെട്ടു. അവിടെയിരുന്നു പ്രാർത്ഥിക്കാൻ തുടങ്ങി. നിറഞ്ഞ കണ്ണീരോടും തുറന്ന ഹൃദയത്തോടും ചെയ്ത ആ പ്രാർത്ഥന മൂന്നു നാലു മണിക്കൂറോളം നീണ്ടുനിന്നു. പുലർച്ചെ 5 മണിയാകുന്നതുവരെ അതു തുടർന്നു. അപ്പോൾ മനസ്സിന്നല്പം ആശ്വാസം തോന്നി; അങ്ങിനെ അവിടെ കിടന്നുറങ്ങി. കാലത്തു് എട്ടുമണിക്കു് ആ സ്ത്രീയുടെ സഹോദരി ഒരു വർത്തമാനപ്പത്രവും കൊണ്ടു മിസ്സിസ് ഗ്രേഡിയുടെ മുറിയിലേയ്ക്കോടിച്ചെന്നു. 'ടൈറ്റാനിക്ക്' സമുദ്രത്തിലാണ്ടുപോയെന്നും രക്ഷപ്രാപിച്ച യാത്രക്കാരുടെ കൂട്ടത്തിൽ അവരുടെ ഭർത്താവിന്റെ പേർ കണ്ടില്ലെന്നും പറഞ്ഞു. അപ്പോളാണു രാത്രിയിൽ മനസ്സിന്നു വേദന തോന്നുവാനുണ്ടായ കാരണം മിസ്സിസ് ഗ്രേഡി അറിഞ്ഞതു്. ആദ്യം കിട്ടിയ വർത്തമാനത്തിൽനിന്നു തന്റെ ഭർത്താവു രക്ഷപ്രാപിച്ച വിവരം അറിയാൻ സാധിച്ചില്ലെങ്കിലും, അദ്ദേഹം മരിച്ചിട്ടില്ലെന്നു പിന്നീടു മിസ്സിസ് ഗ്രേഡിക്കു മനസ്സിലായി. മിസ്റ്റർ ഗ്രേഡി മടങ്ങി വീട്ടിൽ എത്തി ആ ഭയങ്കര സംഭവത്തെപ്പററി ഭാര്യയോടു പറഞ്ഞപ്പോഴാണു് അന്നത്തെ അനുഭവത്തിന്റെ അർത്ഥം അവർക്കു മനസ്സിലാകുവാൻ സാധിച്ചതു്.

ഗ്രേഡി ടൈറ്റാനിക്ക് കപ്പലിൽ അന്നൊരു യാത്രക്കാരനായിരുന്നു എന്നു പറഞ്ഞുവല്ലോ. കപ്പൽ മുങ്ങുവാൻ തുടങ്ങിയപ്പോൾ തന്റെ ഭാര്യയെ ഓർത്തു് അദ്ദേഹം വിലപിച്ചു. അതേ സമയത്താണു മിസ്സിസ് ഗ്രേഡിക്കു മനസ്സിൽ വേദന തുടങ്ങിയതു്. മിസ്റ്റർ ഗ്രേഡി സമുദ്രത്തിൽ മുങ്ങിയും പൊങ്ങിയും മരണവക്ത്രത്തിൽപ്പെട്ടു കഷ്ടപ്പെടുന്ന സമയത്തായിരുന്നു സഹിക്കവയ്യാത്ത മനോവേദനയോടെ ഭർത്താവിന്റെ രക്ഷയ്ക്കായി മിസ്സിസ് ഗ്രേഡി പ്രാർത്ഥിച്ചതു്. കാലത്തു് അഞ്ചുമണിക്കൊരു തോണിയിൽ കയറി രക്ഷപ്പെടുവാൻ മിസ്റ്റർ ഗ്രേഡിക്കു സാധിച്ചു. ആ സമയത്തു തന്നെയാണു മിസ്സിസ് ഗ്രേഡിക്കു മനശ്ശാന്തി ലഭിച്ചതും. ഇരുവർക്കുമുണ്ടായ ഈ അനുഭവങ്ങളെപ്പററി അന്യോന്യം പറഞ്ഞപ്പോൾ അവർക്കിതു ബോദ്ധ്യമായി. മിസ്സിസ് ഗ്രേഡിയുടെ പ്രാർത്ഥനയാണു് അവരുടെ ഭർത്താവിനെ രക്ഷിച്ചതെന്നു് അവർ വിശ്വസിക്കുന്നുണ്ടെങ്കിൽ, അതു നമുക്കു മനസ്സിലാക്കുവാൻ സാധിക്കുന്ന ഒരനുമാനമല്ലേ?

എന്താണു പ്രാർത്ഥനകൊണ്ടു നാമുദ്ദേശിക്കുന്നതു്? ഈ ലോകത്തെ നിയന്ത്രിക്കുന്ന സർവ്വവ്യാപിയായ ഒരു മഹാശക്തിയുണ്ടെന്നതു നിർവ്വിവാദമാണല്ലോ. കോടാനുകോടി നക്ഷത്രങ്ങളും അകലെക്കാണുന്ന സൂര്യനും അടുത്തു കാണുന്ന ജീവികളും അത്ഭുതസൃഷ്ടിയായ മനുഷ്യനും ആ ശക്തിയുടെ നിയമങ്ങൾക്കു വിധേയരാണു്. നമ്മിൽ കുടികൊള്ളുന്ന ആത്മാവും ആ മഹാശക്തിയും തമ്മിലുള്ള ബന്ധം ബലപ്പെടുത്തുകയാണു് പ്രാർത്ഥനയുടെ ഉദ്ദേശം. ഒടുങ്ങാത്ത ജലശേഖരത്തിൽ നിന്നു കുഴൽമാർഗ്ഗമായി കിണററിലേയ്ക്കോ ഒരു ചെറിയ കുളത്തിലേയ്ക്കോ വെള്ളം തിരിക്കുന്നതുപോലെയാണു് അനന്തമായ ആ മഹാശക്തിയിൽ നിന്നു വാടി വരണ്ടു കിടക്കുന്ന മനുഷ്യഹൃദയത്തിലേയ്ക്കു പ്രാർത്ഥന കൊണ്ടു് ഉന്മേഷവും ധൈര്യവും സംഭരിക്കുന്നതു്. മനസ്സിനെ നിയന്ത്രിക്കാതെ വെറുതെ നാമം ജപിക്കുകയോ സ്തോത്രങ്ങൾ ചൊല്ലുകയോ കുമ്പിടുകയോ ചെയ്യുന്നതു പ്രാർത്ഥനയല്ല. അത്തരത്തിലുള്ള പ്രാർത്ഥനയെപ്പററിയല്ല ഇവിടെ പറയുന്നതു്. അതൊന്നും കൂടാതെ, വിശ്വംഭരിക്കുന്ന മഹാശക്തിയെ വിശ്വാസത്തോടെ സമീപിക്കുന്ന നിഷ്കളങ്കമായ മനോവികാരത്തെയാണു പ്രാർത്ഥനയെന്നു പറയുന്നതു്. നമ്മുടെ അപേക്ഷയുടെ ഫലമായി ദൈവം നമുക്കനുവദിച്ചുതരുന്ന അനുഗ്രഹങ്ങളാണു പ്രാർത്ഥനയുടെ ഫലങ്ങൾ എന്നു വിചാരിക്കുന്നതു ശരിയല്ല. നമ്മുടെ ആത്മാവു് ആ മഹാശക്തിയുമായി കൂടുതൽ അടുക്കുംതോറും ശക്തി കൂടിക്കൂടി വരുന്ന ആ ബന്ധംതന്നെയാണു് ആവശ്യമായ ഫലങ്ങളുണ്ടാക്കുന്നതു്. അതായതു്, അനുഭവങ്ങൾ നിയന്ത്രിക്കുന്നതിനുള്ള ശക്തി നമ്മിൽത്തന്നെയിരിക്കുന്നു. അതൊന്നു പരീക്ഷിച്ചു നോക്കുവാൻ നമുക്കു സാധിക്കുന്നതാണു്. അവരവരുടെ അനുഭവത്തിൽപ്പെടാത്തതു് എത്ര വലിയ ഗ്രന്ഥത്തിൽ ഉണ്ടെന്നു പറഞ്ഞാലും വിശ്വസിക്കുവാൻ തരമില്ല. വിശ്വാസവും അനുഭവവും തമ്മിൽ പൊരുത്തമുണ്ടാകണം. നമ്മിൽ ഒളിഞ്ഞുകിടക്കുന്ന ആത്മീയശക്തിയുണർത്തി അതിനു സാദ്ധ്യമായ കർമ്മങ്ങൾ അതിനെക്കൊണ്ടു നിർവ്വഹിപ്പിക്കുകയാണു പ്രാർത്ഥനമൂലം നാം സാധിക്കേണ്ടതു്.

മതാനുഷ്ഠാനങ്ങൾ വെറും ആചാരങ്ങളായി ദുഷിക്കാതിരിക്കുവാൻ സൂക്ഷിക്കണം. നമുക്കു ലഭിക്കുന്ന ആത്മീയോപദേശങ്ങൾ നിത്യജീവിതത്തിൽ പ്രായോഗികമാക്കിത്തീർക്കുവാൻ സാധിക്കണം. ദൈനംദിനം നമ്മെ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾക്കു നിവൃത്തിമാർഗ്ഗം കാണുന്നതിനു് അവ നമ്മെ സഹായിക്കണം.

## സ്ഥലകാലങ്ങൾ

പ്രാർത്ഥനയ്ക്കുള്ള സ്ഥലവും സമയവും ഓരോരുത്തരുടെ ഇഷ്ടത്തിനും സൌകര്യത്തിനുമനുസരിച്ചിരിക്കും. എവിടെ നിന്നും ഏതു സമയത്തും പ്രാർത്ഥന നടത്തുവാനുള്ള ശക്തി നമുക്കുണ്ടായിരിക്കണം. അതെല്ലാവർക്കും സാധിച്ചെന്നു വരില്ല. എന്നാൽ ദിവസത്തിലൊരിക്കലെങ്കിലും അതിന്നായി കുറെ സമയം വിനിയോഗിക്കുന്നതു നന്നായിരിക്കും. അതിനേററവും യോജിച്ച സമയം പ്രഭാതമാണു്. മനസ്സിനുന്മേഷവും ഉത്സാഹവുമുണ്ടാകുന്ന സമയമാണതു്. ദേഹശുദ്ധിചെയ്തു നിത്യജോലി ആരംഭിക്കുന്നതിനു മുമ്പായി ആദ്യത്തെ പ്രവൃത്തി പ്രാർത്ഥനയായിരിക്കണം. പററിയ സമയം പ്രഭാതമാണെങ്കിൽ, പററിയ സ്ഥലവുമുണ്ടായിരിക്കണം. കിടപ്പുമുറിയോ ഭക്ഷണംകഴിക്കുന്ന സ്ഥലമോ ആളുകൾ സാധാരണ പെരുമാററമുള്ള സ്ഥലമോ അതിനു പാററുകയില്ല. പ്രാർത്ഥനയ്ക്കു പ്രത്യേകമായി ഒരു ചെറിയ മുറി ഉണ്ടായിരിക്കുന്നതാണു് നല്ലതു്. അതു വൃത്തിയായി വെയ്ക്കുകയും വേണം. ഇഷ്ടദേവതയുടെ പ്രതിമയോ മഹാത്മാക്കളുടെ ചിത്രങ്ങളോ അതിൽ വെയ്ക്കാം. പുതിയ പുഷ്പങ്ങളും ദീപവും ധൂമവും മനസ്സിനെ ശാന്തതയിലേക്കു തിരിക്കുന്നതിനുള്ള പരിതസ്ഥിതി സൃഷ്ടിക്കും. പകയും, ശണ്ഠയും, അസൂയയും, ദുർമ്മോഹവുമെല്ലാം മനസ്സിൽനിന്നു നീക്കണം. ജീവിതത്തിന്റെ അന്തരാർത്ഥവും, മഹത്തായ ഉദ്ദേശവും നമ്മുടെ മനസ്സിൽ ഒന്നുകൂടി ദൃഢീകരിക്കുന്നതിനുള്ള അവസരമാണതു്. ദിവസത്തിലെ മററു ജോലികളേക്കാൾ അധികം പ്രാധാന്യമർഹിക്കുന്നതു് പ്രാർത്ഥനയാണു്. അതു് ഓരോരുത്തരുടേയും ഇഷ്ടംപോലെ ആവാം. ആവശ്യത്തിനനുസരിച്ചു പ്രാർത്ഥിക്കാം. കുറേനേരം ധ്യാനത്തിലിരുന്നു മനസ്സിനെ മാലിന്യത്തിൽനിന്നു വിമുക്തമാക്കി അന്നത്തെ കുഴപ്പത്തിനുള്ള പോംവഴി കാണിച്ചുതരാൻ പ്രാർത്ഥിക്കാം. ദൈവത്തോടു നമ്മുടെ വി

ഷമങ്ങളെയും ആവശ്യങ്ങളെയും പറഞ്ഞുകൊണ്ടു് അതിനുള്ള പരിഹാരം കാണിച്ചുതരാനപേക്ഷിക്കാം. തന്റെ നിത്യജീവിതം നിയന്ത്രിക്കുന്നതിനു് ഒരാൾ ചെയ്തിരുന്ന പ്രാർത്ഥന ഇപ്രകാരമായിരുന്നു.

“എന്തനിഷ്ടസംഭവങ്ങൾ നേരിട്ടാലും ഇച്ഛാഭംഗമുണ്ടായാലും എന്റെ മനസ്സിന്റെ ശാന്തത നശിക്കാതിരിക്കട്ടെ! വേദനയും കഷ്ടതകളും അനുഭവിക്കുവാനുള്ള മനക്കരുത്തെനിക്കുണ്ടാകട്ടെ! അതു മറ്റുള്ളവർക്കുപദ്രവമായി തീരാതിരിക്കട്ടെ! എന്റെ ദുരനുഭവങ്ങൾ മറ്റുള്ളവരോടെനിക്കു് വെറുപ്പുതോന്നിക്കാതിരിക്കട്ടെ! നേരേമറിച്ച്, എന്റെ മനസ്സിനു പാകതയും പക്വതയും, ഉണ്ടാകുന്നതിനു് അതു സഹായമായിത്തീരട്ടെ! ദയയും അനുകമ്പയും, എന്റെ മനസ്സിൽ നിന്നു് ഒഴിയാതിരിക്കട്ടെ!”

അവനവന്റെ പ്രാർത്ഥനാരീതി അവനവൻതന്നെ നിശ്ചയിക്കുകയാണുത്തമം. നമ്മെ പിടികൂടിയിരിക്കുന്ന ദുസ്വഭാവത്തെ അകറ്റുവാനോ ദുർമ്മോഹത്തെ നീക്കുവാനോ, അതിനു പറ്റിയ പ്രത്യേകപ്രാർത്ഥനകൾ തെരഞ്ഞെടുക്കാം. തുടർച്ചയായി നടത്തിക്കൊണ്ടിരുന്നാൽ പ്രാർത്ഥന നമ്മിൽ ഉണ്ടാക്കിത്തീർക്കുന്ന മാറ്റം നമ്മെപ്പോലെ മറ്റുള്ളവർക്കും അറിയുവാൻ കഴിയും.

## ഡോക്ടർ ബർനാഡോ

അനാഥകുട്ടികൾക്കുവേണ്ടി ഡോ. ബർനാഡോ ഇംഗ്ലണ്ടിൽ സ്ഥാപിച്ചിട്ടുള്ള മഹാമന്ദിരത്തെപ്പറ്റി നിങ്ങൾ കേട്ടിരിക്കും. ഏകദേശം 70 കൊല്ലം മുമ്പാണു് അതാരംഭിച്ചതു്. അന്നു പത്തോ ഇരുപതോ കുട്ടികൾ മാത്രമാണവിടെയുണ്ടായിരുന്നതു്. ഇന്നായിരക്കണക്കായി ബാലികാബാലന്മാരെ ‘ഡോക്ടർ ബർനാഡോഹോമിൽ’ പാർപ്പിച്ചു പഠിപ്പിച്ചുവരുന്നു. വലിയ ഉദ്യോഗസ്ഥന്മാരും സമുദായനേതാക്കന്മാരുമായിത്തീർന്നിട്ടുള്ള എത്രയോ പേർ ഡോ, ബർനാഡോവിന്റെ മന്ദിരത്തിൽനിന്നു വന്നിട്ടുള്ളവരാണു്. അദ്ദേഹത്തിന്റെ ദയാശീലവും ദൈവവിശ്വാസവുമാണു് അത്തരത്തിലൊരു സ്ഥാപനമേർപ്പെടുത്തുന്നതിനദ്ദേഹത്തെ ഉത്സാഹിപ്പിച്ചതു്. ആരംഭകാലത്തു് തനിക്കുണ്ടായിരുന്ന ഒരനുഭവത്തെപ്പറ്റി ബർനാഡോ പറയുന്നുണ്ടു്. ഉടമസ്ഥരില്ലാതെ നിസ്സഹായരായ 200 കുട്ടികളോളം അദ്ദേഹത്തിന്റെ ഹോമിലുണ്ടായിരുന്നു. തണുപ്പുകാലം വന്നപ്പോൾ പുതയ്ക്കുന്നതിനവർക്കു കമ്പിളിയുണ്ടായിരുന്നില്ല. ലണ്ടനിലെ ഒരു തെരുവിൽക്കൂടി ബർനാർഡോ നടന്നുപോയപ്പോൾ ഒരു ഷാപ്പിൽ കുറെ പഴയ കമ്പിളികൾ ആദായവിലയ്ക്കു വില്പനക്കു വെച്ചിട്ടുള്ളതു കണ്ടു. “ഇതെന്റെ കുട്ടികൾക്കു കിട്ടിയാൽ എത്ര നന്നായിരുന്നു” എന്നു വിചാരിച്ച് ആ കമ്പിളിയുംനോക്കി അദ്ദേഹം ഷാപ്പിന്റെ മുമ്പിൽനിന്നു. അതു വാങ്ങുവാനുള്ള പണം അദ്ദേഹത്തിന്റെ കയ്യിലുണ്ടായിരുന്നില്ല. അതൊന്നും അപ്പോൾ ആലോചിച്ചില്ല. കുട്ടികളുടെ സൗകര്യത്തെപ്പറ്റി മാത്രമായിരുന്നു അദ്ദേഹം ചിന്തിച്ചതു്. ഉടനെ ഷാപ്പിൽ കയറിച്ചെന്നു ആ കമ്പിളികളെല്ലാം തന്റെ മേൽവിലാസത്തിലയയ്ക്കുവാനേല്പിച്ചു. കുട്ടികളെ പാർപ്പിച്ചിരുന്ന സ്ഥലത്തദ്ദേഹം മടങ്ങിയെത്തി. പിറ്റേദിവസം കമ്പിളി അവിടെ എത്തും. അതൊന്നിച്ച് അതിന്റെ ബില്ലുവരും. അതെങ്ങിനെ കൊടുക്കും? പ്രാർത്ഥനയിൽ വലിയ വിശ്വാസമുള്ള ആളായിരുന്നു ബർനാഡോ. രാത്രിയിൽ വളരെനേരം ആ പണം കൊടുക്കാനുള്ള മാർഗ്ഗം കാണിച്ചുതരാനദ്ദേഹം പ്രാർത്ഥിച്ചു. കാലത്തെഴുന്നേറ്റു വീണ്ടും പ്രാർത്ഥിച്ചു. 10 മണിക്കു് തപാൽ വന്നു കത്തുകൾ നോക്കിയപ്പോൾ ഒരു കവറിൽ ഒരു ചെക്കു് കണ്ടു. ആ കമ്പിളിയുടെ കടം തീർക്കുവാൻ ആവശ്യമായതിലധികം സംഖ്യ അതിലുണ്ടായിരുന്നു. അതും കയ്യിൽ വെച്ച് ആഹ്ലാദഭരിതനായ ഡോക്ടർ ബർനാഡോ പിന്നെയും പ്രാർത്ഥിച്ചു. അത്ഭുതകരമായ അനുഭവം! എന്നാൽ അതു് അളവറ്റ വിശ്വാസത്തിന്റെ ഫലമാണെന്നറിഞ്ഞിരിക്കേണ്ടതാണു്.

തന്റെ സകല പ്രവൃത്തിയും ദൈവത്തിന്റെ സഹായത്തോടും അനുഗ്രഹത്തോടും കൂടിയാണെന്നുള്ള ബോധം ഒരുവനു ധൈര്യമുണ്ടാക്കാതിരിക്കയില്ല. ആ ബോധം വളരുന്തോറും കാര്യനിർവ്വഹണശക്തിയും കൂടിവരും. അമാനുഷന്മാരെന്നു കരുതി നാം ആരാധിച്ചുവരുന്ന മഹാപുരുഷന്മാരെല്ലാം ഈ അത്ഭുതശക്തി തങ്ങളിൽ വളർത്തിവന്നവരാണു്.

നമുക്കു കണ്ടറിയാൻ പ്രയാസമായ പല ശക്തികളും നമ്മുടെ ജീവിതത്തെ നിയന്ത്രിക്കുന്നു. ചിലതെല്ലാം നമുക്കറിയാൻ കഴിഞ്ഞു എന്നു വരാം. പലതും നമുക്കജ്ഞാതമായിട്ടാണിരിക്കുന്നതു്. അറിയാൻ കഴിയാത്തതവിടെ നില്ക്കട്ടെ. അതിബുദ്ധിമാനായൊരു മനുഷ്യനുകൂടി അറിയുവാൻ സാധിക്കുന്നതിനൊരതിർത്തിയുണ്ടു്. ഈ പ്രപഞ്ചത്തെ ഭരിക്കുന്ന ഒരു മഹാശക്തിയുണ്ടെന്നും അതു നമ്മുടെ ഓരോരുത്തരുടെയും ആത്മാവുമായി ബന്ധപ്പെട്ടിരിക്കയാണെന്നും അറിഞ്ഞിരുന്നാൽ മതി. മറ്റെല്ലാം ആ വിശ്വാസത്തിൽനിന്നുളവാകുന്നതാണു്. ആ വിശ്വാസം നമ്മെ സ്വതന്ത്രരാക്കും.

അമേരിക്കയിലെ ഏറ്റവും പുരാതനമായ ഒരു മതസംഘത്തിന്റെ പ്രസിഡണ്ടായിരുന്ന ഡോ. ഡീവ്സ് തന്റെ അനുഭവത്തെപ്പറ്റി പറയുകയാണു്:

“കുറെ കാലം മുമ്പ് പലവിധ ശല്യങ്ങൾ എന്റെ മനസ്സിനെ വേദനപ്പെടുത്തിയിരുന്നു, എത്ര ശ്രമിച്ചിട്ടും മനസ്സിനു് ആശ്വാസം ലഭിച്ചിരുന്നില്ല. ഒരു ദിവസം ബൈബിൾ തുറന്നപ്പോൾ എന്നെ ആകർഷിച്ചതു താഴെ പറയുന്ന വാക്കുകളായിരുന്നു. “എന്നെ ഈ ലോകത്തേക്കയച്ച ദൈവം എപ്പോഴും എന്റെ സമീപത്തുണ്ടു്. അദ്ദേഹം എന്നെ ഒരിക്കലും കൈവിട്ടില്ല.” അതു വായിച്ചപ്പോൾ എനിക്കു പുതിയൊരു ജീവൻ വന്നതായി തോന്നി. ഞാൻ അതു് ഓരോ ദിവസവും പല പ്രാവശ്യം ഉരുവിട്ടിരുന്നു. അതു് എന്റെ വിശ്വാസപ്രമാണമായിത്തീർന്നു. അതായിരുന്നു പിന്നെ എന്റെ ജീവിതത്തെ നിയന്ത്രിച്ചിരുന്നതു്. എന്റെ മനസ്സിനു ശക്തിയും സമാധാനവും ഉണ്ടാക്കിയതു് അതാണു്.”

## യഥാർത്ഥസ്വാതന്ത്ര്യം

ആരാണു് സ്വതന്ത്രനായ മനുഷ്യൻ? തന്നിൽ വിശ്വസിക്കുന്നവൻ, തന്റെ സഹജീവികളെ സ്നേഹിക്കുന്നവൻ, ജീവിതനിയമങ്ങളനുസരിച്ചു ജീവിക്കുന്നവൻ, യാതൊന്നിനേയും ഭയപ്പെടാത്തവൻ, അതേ, ഓരോ ദിവസവും ഹൃദയാഹ്ലാദത്തോടെ തന്റെ കൃത്യനിർവ്വഹണത്തിനു പുറപ്പെടുന്നവൻ. എത്ര സാരമില്ലാത്ത ജോലിയും അയാൾ താല്പര്യത്തോടും ഉത്തരവാദബോധത്തോടും നിറവേറ്റുന്നു. ഒരുത്തന്റെ മുമ്പിലും അയാൾ കുമ്പിടുകയില്ല. ഒരാളേയും അയാൾ നിന്ദിയ്ക്കയുമില്ല. സേവയ്ക്കുവേണ്ടി സ്വാഭിപ്രായം ത്യജിക്കയില്ല. സേവനത്തിനുള്ള അവസരം പാഴാക്കുകയുമില്ല. അതാണു് സ്വതന്ത്രമനുഷ്യൻ. അത്തരത്തിലുള്ള മനുഷ്യർക്കു് ഈ ലോകത്തെ ഒരു സ്വർഗ്ഗമായി ഉയർത്തുവാൻ സാധിക്കയില്ലേ? എന്തുകൊണ്ടു നമുക്കോരോരുത്തർക്കും ആ തരത്തിലുള്ള മനുഷ്യനാകുവാൻ ശ്രമിച്ചുകൂടാ?

(അടുത്തു പ്രസിദ്ധംചെയ്യുന്ന “ജീവിതചിന്തകൾ” എന്ന പുസ്തകത്തിൽനിന്നു്.)

## ഈ ആഴ്ചയിലെ വിശേഷദിവസങ്ങൾ

ജൂൺ 21. പെന്തിക്കൂസ്തിക്കു ശേഷം നാലാം ഞായറാഴ്ച. 24. മാർ യോഹന്നാൻ മാംദാനായുടെ ജനനത്തിന്റെ ഓർമ്മ.

## വാരപഞ്ചാംഗം

| | ജൂൺ | മിഥുനം |
|---|---|---|
| ഞായർ | 21 | 7 |
| തിങ്കൾ | 22 | 8 |
| ചൊവ്വാ | 23 | 9 |
| ബുധൻ | 24 | 10 |
| വ്യാഴം | 25 | 11 |
| വെള്ളി | 26 | 12 |
| ശനി | 27 | 13 |

**Thought for the Week**

Skill to do comes of doing; knowledge comes by eyes always open and working hands; and there is no knowledge that is not power.

Emerson.

# THE CHURCH WEEKLY

## പുതിയ ബിരുദധാരികൾ

യൂണിവേഴ്സിററി പരീക്ഷാഫലങ്ങൾ പ്രസിദ്ധപ്പെട്ടുകഴിഞ്ഞു. ബി. എ, ബിഎസ്സ്സി മുതലായ ബിരുദങ്ങൾ നേടിയിരിക്കുന്ന യുവതീയുവാക്കന്മാരുടെ പ്രാപ്തിയെപ്പററി സഹതാപപൂർവ്വമല്ലാതെ ചിന്തിക്കുവാൻ കഴിയുന്നില്ല. തിരുവിതാംകൂർ സർവകലാശാലാസ്ഥാപനവും, അതിനോടു കൂടി വരുത്തിയ ചില വിദ്യാഭ്യാസപരിഷ്ക്കാരങ്ങളും അന്നു ദിവാനായിരുന്ന സർ. സി. പി. രാമസ്വാമിഅയ്യരുടെ അധികാരപ്രതാപങ്ങളുടെ പ്രകടനങ്ങളായിവന്നു ഭവിച്ചതാണ്. സർവകലാശാലയിൽ വിഷയങ്ങൾ എല്ലാം ഇംഗ്ലീഷ്ഭാഷയിൽ പഠിപ്പിക്കണമെന്നുള്ള വ്യവസ്ഥയാണ് ഇന്നും നിലവിലിരിക്കുന്നതു്. എന്നാൽ ഇന്നത്തെ സെക്കണ്ടറിസ്കൂളുകളിൽ നിന്നു് എസ്. എസ്. എൽ. സി. പരീക്ഷയും ജയിച്ചു കോളേജ് പ്രവേശനത്തിനു് ബുദ്ധിമുട്ടുന്ന വിദ്യാർത്ഥികളുടെ ഇംഗ്ലീഷ്ഭാഷാജ്ഞാനത്തെപ്പററി ചിന്തിക്കാതെയിരിക്കുകയാണ് ഭേദം. കോളജ് ക്ലാസ്സുകളിൽ ചെന്നുകഴിഞ്ഞാൽ അവിടെ പഠിപ്പിക്കുന്ന വിഷയങ്ങൾ ഗ്രീക്കുഭാഷപോലെ സുഗ്രാഹ്യമല്ലാതെ കുഴയുന്ന വിദ്യാർത്ഥികളുടെ സംഖ്യ അനവധിയാണ്. വീട്ടിൽ രക്ഷാകർത്താക്കളുടെ പ്രത്യേക ശ്രദ്ധയിൽ പരിശീലനം ലഭിക്കുന്ന അപൂർവം ചില വിദ്യാർത്ഥികൾ ഒഴിച്ചാൽ വിഷയങ്ങൾ ഏകദേശമെങ്കിലും മനസ്സിലാക്കി പോകുന്നവർ ഇല്ലെന്നു തന്നെ പറയാം. ഇപ്പോൾ കോളജുകളിൽ നിന്നു് പുറത്തിറങ്ങുന്ന സാധാരണ ബി. ഏ. ക്കാരോട്ട് ഇംഗ്ലീഷിൽ എന്തെങ്കിലും എഴുതുവാനോ, മലയാളത്തിലേക്ക് പരിഭാഷപ്പെടുത്താനോ ആവശ്യപ്പെട്ടാൽ അറിയാം, അവരുടെ ഇംഗ്ലീഷുഭാഷാപരിജ്ഞാനത്തിന്റെ ഗതാഗതു്. ഇവിടത്തെ വിദ്യാഭ്യാസപരിഷ്ക്കാരത്തിനു് ബഹളംകൂട്ടിയ സർ. സി. പി. രാമസ്വാമിഅയ്യർ മൂന്നാം ഫാറത്തിൽ പഠിച്ചിരുന്നപ്പോൾ എഴുതിയിരുന്ന ഭാഷാരീതിയെങ്കിലും അദ്ദേഹത്തിന്റെ പരിഷ്ക്കാരഭ്രാന്തിനു ഇരയായ ഈ ബിരുദധാരികൾക്കു് വശമായിരുന്നെങ്കിൽ മതിയായിരുന്നു. സർവകലാശാലയിൽ ഇംഗ്ലീഷ് ഭാഷ കൂടാതെ സാദ്ധ്യമല്ലാതിരിക്കെ സെക്കണ്ടറി സ്ക്കൂളുകളിൽ അതിനു ശരിയായ പ്രാധാന്യം നൽകാതിരിക്കുന്നതു അക്ഷന്തവ്യമായ കൃത്യവിലോപമായി തോന്നുന്നു. ഇൻറർമീഡിയററ് ജൂണിയർ ക്ലാസ്സുകളിൽ പ്രവേശനം നൽകുന്ന വിദ്യാർത്ഥികളെ ഇംഗ്ലീഷു് പഠിപ്പിക്കാൻതന്നെ മൂന്നാലു മാസങ്ങൾ കൂടുതൽപീരിയഡുകൾ നൽകി ബദ്ധപ്പെടുന്ന ഒരു കോളജിനെപ്പററി ഞങ്ങൾക്കറിയാം. അങ്ങനെയൊരു പരിശീലനം ഇതര കോളജുകളിൽ ലഭിക്കുന്നുണ്ടോ എന്നു നിശ്ചയമില്ല. ഏതായാലും ഒരു പരിവർത്തന ദശയിൽ ഇംഗ്ലീഷുമില്ല, നാട്ടുഭാഷയുമില്ല എന്ന അസ്സമർത്ഥനിലയിൽ വിദ്യാർത്ഥികളെ കുഴക്കുന്നതു് ദേശീയമായ ഒരു അപരാധമാണ്. ഇംഗ്ലീഷ് ഭാഷയ്ക്കുള്ള രാജ്യാന്തരപരവും ശാസ്ത്രീയാഭ്യസനപരവുമായ പ്രാധാന്യത്തെ പരിഗണിച്ചാൽ ആ ഭാഷയെ ഇൻഡ്യയിൽനിന്നു് നിർമ്മാർജ്ജനം ചെയ്യുവാൻ വിവേകമുള്ളവർ തുനിയുകയില്ല. ഇൻഡ്യയിൽ പതിനഞ്ചു കൊല്ലത്തേക്കു് ഇംഗ്ലീഷ് ഔദ്യോഗികഭാഷയായിരിക്കണമെന്നാണ് ഭരണഘടനയിലെ വ്യവസ്ഥ. ഈ കാലഘട്ടത്തിൽ ഇംഗ്ലീഷ് ഭാഷയുടെ സ്ഥാനത്തു ഹിന്ദി ഭാഷയ്ക്കു ഔദ്യോഗിക ഭാഷയാകുവാനുള്ള വികസനവും പ്രചാരവും ലഭിക്കുമെന്നുണ്ട് അധികാരികളുടെ പ്രതീക്ഷ. എന്നാൽ ആ പ്രതീക്ഷ പ്രായോഗികമാകുമെന്നു് വിശ്വസിക്കത്തക്കവണ്ണം ആ ലക്ഷ്യത്തിലേക്കുള്ള പ്രയാണം ദ്രുതതരമായി തോന്നുന്നില്ല. ഇംഗ്ലീഷ് ഭാഷയ്ക്കു് ഇന്ത്യൻ ദേശീയ ജീവിതത്തിൽ അവിഭാജ്യമായ സ്ഥാനമുണ്ടായിരിക്കണമെന്ന് വിശ്വസിക്കുന്ന നേതാക്കന്മാരും അപൂർവ്വമല്ല. മദ്രാസ് പ്രധാന മന്ത്രി ശ്രീ സി. രാജഗോപാലാചാരി തന്നെ ഇംഗ്ലീഷു ഭാഷയുടെ പ്രാധാന്യത്തെപ്പററി അടുത്തകാലത്തു നടത്തിയ ഒരു പ്രസംഗത്തിൽ ഊന്നിപ്പറയുകയുണ്ടായി. ഐ. എ. എസ്. മുതലായ അഖിലേന്ത്യൻ മൽസര പരീക്ഷകളിൽ നമ്മുടെ ബിരുദധാരികൾക്കു് വിഷമസ്ഥിതി വരുത്തുന്ന രീതിയിൽ അവരുടെ ഇംഗ്ലീഷുഭാഷാപരിജ്ഞാനം അധ:പ്പതിച്ചു പോകുന്നപക്ഷം നമുക്ക് ഗൗരവമായ ഒരു വിപത്തായിത്തീരും. അതുകൊണ്ടു് സെക്കണ്ടറിസ്കൂളുകളിൽ ഇംഗ്ലീഷുഭാഷാഭ്യസനത്തിൽ കൂടുതൽ ശ്രദ്ധ നൽകുകയോ ജൂണിയർ ഇൻറർമീഡിയററ് ക്ലാസ്സിൽ കൂടുതൽ പരിശീലനം ഈ വിഷയത്തിൽ നൽകുകയോ ചെയ്യാത്തപക്ഷം നമ്മുടെ ബിരുദധാരികളുടെ നില പരിതാപകരമായിത്തീരുന്നതാണ്.

## തിരുമേനിയുടെ മദ്രാസ് സന്ദർശനം

നി. വ. ദി. ശ്രീ. മാർ ഒസ്താത്തിയോസ് തിരുമേനി ഇപ്രകാരം എഴുതുന്നു:—

11-6-1953, മദ്രാസ്. കഴിഞ്ഞ ഞായറാഴ്ച ഞാൻ ഇവിടെ കുർബാന ചൊല്ലി മിഷ്യനറി വേലയെപ്പററി പ്രസംഗിച്ചു അന്നു സന്ധ്യയ്ക്കു പള്ളിയിൽ വച്ചു പാർലമെൻറ് മെമ്പർ മി. സി. പി. മാത്തന്റെ അദ്ധ്യക്ഷതയിൽ ഒരു സ്വീകരണയോഗം നടന്നു. കിൽപ്പാക്കു ശവക്കോട്ടയിൽപോയി പരേതരായ എ. എം. വർക്കി, കെ. എം. ജേക്കബ് മുതലായവർക്കുവേണ്ടി ധൂപപ്രാർത്ഥന നടത്തി. മി. ഡേവിഡു് ജോർജ്ജിന്റെ ഭവനത്തിൽ ഒരു കുടുംബപ്രാർത്ഥനായോഗവും ഉണ്ടായിരുന്നു. ഇന്നലെ ഞാൻ മദ്രാസ് ബിഷോപ്പ് ഹോളിസ് തിരുമേനിയെ സന്ദർശിച്ചു. ഇന്നു ഞങ്ങൾ കൽക്കട്ടാ മെയിലിൽ വിശാഖപട്ടണത്തിലേക്ക് പുറപ്പെടുന്നു. നമ്മുടെ നാട്ടിൽ മഴ തുടങ്ങിയെന്നു വർത്തമാനക്കടലാസ്സിൽ കണ്ടെങ്കിലും മദ്രാസിലെ ചൂട് അസഹ്യമാണ്.

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# മതാനുഷ്ഠാനങ്ങളും സ്ഥാപിതതാൽപര്യവും

(എം. ററി.)

ഞങ്ങൾ പ്രാർത്ഥനാസ്ഥലത്തേക്കു ചെല്ലുമ്പോൾ വെളിച്ചപ്പാടത്തിയായി ലക്ഷണം പറഞ്ഞു യജമാനന്മാർക്കു വളരെ ലാഭം വരുത്തുന്ന ഒരു ബാല്യക്കാരത്തി ഞങ്ങളെ എതിരേററു.......... പൌലൂസ് മുഷിഞ്ഞു തിരിഞ്ഞുനോക്കി അവളിലുള്ള ഭൂതത്തോടു: അവളെ വിട്ടു പോകുവാൻ ഞാൻ യേശുക്രിസ്തുവിന്റെ നാമത്തിൽ നിന്നോടു കല്പിക്കുന്നു എന്നു പറഞ്ഞു. ആ നാഴികയിൽ തന്നെ അതു അവളെ വിട്ടുപോയി. അവളുടെ യജമാനന്മാർ തങ്ങളുടെ ലാഭത്തിന്റെ ആശ പൊയ്പോതു കണ്ടിട്ടു പൌലൂസിനെയും ശീലാസിനെയും പിടിച്ചു അധിപതികളുടെ മുമ്പിൽ നിറുത്തി, യെഹൂദന്മാരായ ഈ മനുഷ്യർ നമ്മുടെ പട്ടണത്തെ കലക്കി റോമാക്കാരായ നമുക്കു അംഗീകരിപ്പാനും അനുസരിപ്പാനും ന്യായമല്ലാത്ത ആചാരങ്ങളെ പ്രസംഗിക്കുന്നു എന്നു പറഞ്ഞു”

(അപ്പൊ: പ്രവൃത്തികൾ 16:16–2)

പൌലൂസ് അപ്പോസ്തോലന്റെ മിഷ്യനറി യാത്രയിൽ നടന്ന ഒരു സംഭവമാണു മേൽ ഉദ്ധരിച്ച വേദഭാഗത്തു വിവരിച്ചിരിക്കുന്നതു്. ഭൂതഗ്രസ്തയെന്നു വിശ്വസിക്കപ്പെട്ടിരുന്ന ഒരു സ്ത്രീയെക്കൊണ്ടു ലക്ഷണം പറയിച്ചു് വരുമാനമുണ്ടാക്കിക്കൊണ്ടിരുന്ന ഒരു കൂട്ടം ആളുകൾ ഫിലിപ്പിയിൽ ഉണ്ടായിരുന്നു. പൌലൂസും ശീലാസും കുറെ ദിവസം ഫിലിപ്പിയിൽ താമസിച്ചു സുവിശേഷം പ്രസംഗിച്ചു. അവരുടെ പ്രസംഗങ്ങൾ കേൾക്കുവാൻ ചെന്നവരുടെ കൂട്ടത്തിൽ ഈ വെളിച്ചപ്പാടത്തി സ്ത്രീയും വരിക പതിവായിരുന്നു. അവളുടെ സാന്നിദ്ധ്യവും സംസാരവുമെല്ലാം പൌലൂസിനു ഒരുപദ്രവമായിത്തോന്നി. അവളുടെ സ്ഥിതിയിൽ തനിക്കു് അനുകമ്പയുണ്ടായി. കർത്താവിന്റെ ശക്തിയാൽ പൌലൂസ് അവളെ സൗഖ്യപ്പെടുത്തി.

ഈ സ്ത്രീയോടുള്ള പെരുമാററത്തിൽ രണ്ടു തരത്തിലുള്ള ആളുകളെയും രണ്ടു വിഭിന്ന മനോഭാവങ്ങളെയും നാം കാണുന്നു. ഒന്നു്, അവളെ കേവലം ഒരു ഉപജീവനമാർഗ്ഗമായി കൈവശപ്പെടുത്തിയിരുന്നവർ; മറേറതു്, അവളെ ദൈവത്തിന്റെ പൈതലായി സ്വീകരിച്ചവർ. ആദ്യത്തെ കൂട്ടർ അവർക്കു ആളത്വവും സ്വാതന്ത്ര്യവും അനുവദിച്ചില്ല; അവർ ധനസമ്പാദനത്തിനുള്ള ഒരു ഉപാധി, അല്ലെങ്കിൽ കേവലം ഒരു വസ്തു മാത്രമായിരുന്നു. പൌലൂസ് അവളെ ക്രിസ്തുവിന്റെ കണ്ണുകളിൽ കൂടി കണ്ടു. അവൾക്കും വിലയേറിയ ഒരു ആത്മാവുണ്ടായിരുന്നു. അവളെപോലെ ഉള്ളവരെയും രക്ഷിക്കുവാനാണു് ക്രിസ്തു ക്രൂശിൽ മരിച്ചതു്. അതുകൊണ്ടു് അവൾക്കു സുബുദ്ധി നൽകുവാൻ പൌലൂസ് കർത്താവിനോടപേക്ഷിച്ചു. അവൾ സുഖം പ്രാപിച്ചു. മനുഷ്യരെക്കുറിച്ചു് ലോകത്തിന്റേതിൽനിന്നു വിഭിന്നമായ ക്രിസ്തീയ മനോഭാവമാണു് നാമിവിടെ കാണുന്നതു്.

മനുഷ്യൻ ദൈവത്തിന്റെ പൈതലായതുകൊണ്ടു് എല്ലാവരാലും എല്ലായ്പോഴും ആദരിക്കപ്പെടേണ്ട ആളത്വത്തിനും വ്യക്തി സ്വാതന്ത്ര്യത്തിനും അവൻ അവകാശിയാണെന്നുള്ളതാണു് ക്രിസ്തീയ തത്വം. ഒരുവൻ മറെറാരുവനെ ചൂഷണം ചെയ്യുന്നതു ക്രിസ്തീയമല്ല. അധഃസ്ഥിതരെയും പീഡിതരെയും ദുരിതമനുഭവിക്കുന്നവരെയും സഹായിച്ചു് ദൈവമക്കൾക്കുള്ള സ്വാതന്ത്ര്യം അവർക്കു് അനുഭവസിദ്ധമാക്കിക്കൊടുക്കുക എന്നുള്ളതു് ഓരോ ക്രിസ്ത്യാനിയുടെയും ക്രിസ്തുസഭയുടെയും കർത്തവ്യമാണു്.

ലോകത്തിൽ ഏററവും വിലയേറിയതു മനുഷ്യനാണോ അതോ വസ്തുവകകളോ മറെറന്തെങ്കിലുമാണോ എന്നുള്ളതു വളരെ പ്രാധാന്യമർഹിക്കുന്ന ഒരു ചോദ്യമാണു്. ക്രിസ്തു ഈ ചോദ്യത്തിനു് അസന്ദിഗ്ദ്ധമായ ഉത്തരം നൽകിയിട്ടുണ്ടു്, തത്വത്തിൽ ക്രിസ്ത്യാനികളും ക്രിസ്തുസഭയും ഈ ഉത്തരം സ്വീകരിക്കുകയും ചെയ്യുന്നുണ്ടു്. എന്നാൽ പ്രയോഗത്തിൽ നാം നൽകുന്ന ഉത്തരം പലപ്പോഴും തത്വത്തിനെതിരാണു്. മനുഷ്യന്റെ യഥാർത്ഥ നന്മയേക്കാൾ നാം വിലമതിക്കുന്നതു മററു കാര്യങ്ങളാണു്. നമ്മുടെ സ്വന്തം ജീവിതത്തിലേക്കുതന്നെ തിരിഞ്ഞുനോക്കിയാൽ നാമെന്താണു് കാണുന്നതു്? ആത്മാവു നഷ്ടപ്പെട്ടാലും വേണ്ടിയില്ല, ലോകം മുഴുവൻ നേടണമെന്നുള്ള അഭിവാഞ്ഛയല്ലേ പലപ്പോഴും നമ്മെ ഭരിക്കുന്നതു്? നമ്മേപ്പററിത്തന്നെ നമ്മുടെ ലക്ഷ്യം ഇതാണെങ്കിൽ മററുള്ളവരെ സംബന്ധിച്ചുള്ള നമ്മുടെ ലക്ഷ്യം വിഭിന്നമായിരിക്കാൻ വഴിയില്ല. നാം നടത്തുന്ന സ്ഥാപനങ്ങളിലും, നമുക്കു് അംഗത്വമുള്ള സഭയിലും ക്രിസ്തീയമൂല്യങ്ങളെ അവഗണിച്ചുള്ള നയതന്ത്രങ്ങളും കർമ്മപദ്ധതികളും പ്രയോഗത്തിൽ വരുത്തുവാൻ മാത്രമാണു നമ്മുടെ അക്രൈസ്തവമായ സ്വാധീനശക്തി ഉപകരിക്കുന്നതു്. ധനത്തിനു മനുഷ്യനെക്കാൾ പ്രാധാന്യം കല്പിക്കുന്നതുകൊണ്ടു്, അല്ലെങ്കിൽ ധനത്തിന്റെ ക്രിസ്തീയ വിനിയോഗത്തെക്കുറിച്ചുള്ള അജ്ഞതകൊണ്ടു് ധനത്തെ സ്വരൂപിച്ചു വയ്ക്കുന്നതിൽമാത്രം വ്യാപൃതരായ വ്യക്തികളും സ്ഥാപനങ്ങളും ഇടവകകളും ഇന്നും കാണപ്പെടുന്നുണ്ടു്. ഇതു ലജ്ജാവഹവും പരിതാപകരവുമാണു്. നിർദ്ധനത്വം മൂലം വിദ്യ അഭ്യസിക്കുവാനോ വൈദ്യസഹായം തേടുവാനോ വേലയിലേർപ്പെടുവാനോ കഴിയാതെ വട്ടംകറങ്ങുന്ന അനേകം ഇടവകാംഗങ്ങൾ ഉള്ള എത്ര ഇടവകകളാണു് പണം കെട്ടിവച്ചുകൊണ്ടു വഴക്കടിച്ചുകഴിയുന്നതു് സഭയുടെ പ്രഥമകർത്തവ്യമായ സുവിശേഷഘോഷണം പോകട്ടെ ഇന്നു് അക്രൈസ്തവലോകവും നിരീശ്വരപ്രസ്ഥാനങ്ങൾപോലും മുൻകൈ എടുത്തു പ്രവർത്തിക്കുന്ന സമുദായ സേവന പദ്ധതികൾതുടങ്ങി പരോപകാരപ്രദങ്ങളായ എത്രഎത്ര കാരുണ്യപ്രവർത്തികൾക്കുള്ള മുറവിളികളാണു നാലു ദിക്കുകളിൽനിന്നും പുറപ്പെടുന്നതു്! ഇവയെ ശ്രവിക്കുവാൻ കഴിയാത്ത സഭകളും സ്ഥാപനങ്ങളും ക്രിസ്തുവിന്റെ നാമധേയത്തിനു പോലും അർഹരല്ല, നിശ്ചയം. നമ്മുടെ ചിന്താഗതിക്കു് ഒരു സമൂല പരിവർത്തനം സംഭവിച്ചേ മതിയാകൂ.

നമ്മുടെ ചിന്തയ്ക്കു് ആസ്പദമായവേദഭാഗത്തിലേക്കു് ഒന്നുകൂടി തിരിഞ്ഞുനോക്കാം. ആ വെളിച്ചപ്പാടത്തിയുടെ യജമാനന്മാർ പൌലൂസിന്റെ പ്രവൃത്തിയിൽ ക്ഷുഭിതരായി അവർ പൌലൂസിനെയും ശീലാസിനെയും അധികാരികളെ ഏല്പിച്ചു. അവരുടെ പേരിലുള്ള പരാതി, അവർ പട്ടണത്തിൽ ബഹളമുണ്ടാക്കിയെന്നും, റോമാ പൌരന്മാരായ ജനങ്ങൾക്കു സ്വീകാര്യമല്ലാത്ത ആചാരങ്ങളെ പ്രചരിപ്പിക്കുവാൻ ശ്രമിച്ചു എന്നുള്ളതുമായിരുന്നു. എന്നാൽ അതു വെറും ആരോപണം മാത്രമായിരുന്നു. യഥാർത്ഥകാരണം പൌലൂസി

# വി ശ്വ ദീ പം

## കർമ്മകാണ്ഡം

(പുത്തൻകാവ് മാത്തൻതരകൻ)

### അപരാധിനി

കാറണിവേണിയാം കന്യകാരത്നത്തിൻ
ചാരിത്രദീപം പൊലിഞ്ഞുപോയിനി
ഏറെനാൾ കൊണ്ടവൾ പാലിച്ചുവന്നൊരു
പാരിജാതം ചുവടററുപോയി.
കാഞ്ചനപാത്രത്തിലാത്തയ്യൽ സൂക്ഷിച്ച
പഞ്ചാമൃതത്തിൽ വിഷം കലർന്നു.
തൻജീവിതാകാശസഞ്ചാരിയാകിയ
രാജഹംസം ചിറകററു വീണു.
"ബാലേ നനക്കകിൽ നീയല്ലീ ലോകത്തെ
പ്പാലനം ചെയ്യേണ്ടും വീരധാത്രി
നിന്നിൽ നിന്നല്ലയോ പാപസംഹാരക
വഹ്നിസമജ്ജ്വലിക്കേണ്ടതെന്നും.

XII

അ ഘ്ഹൂദാനപയമോരോ നിമിഷവും
ശ്രീയേശുനാഥനാൽ കുററമേററാൻ
മാർഗ്ഗങ്ങൾ തേടി നടക്കുകയായിരു–
ന്നാക്കാലമേററമസൂയ മൂലം
സാരജ്ഞരാകിയ ദേശികന്മാരോടു
സംശയമുള്ള കാര്യങ്ങളെല്ലാം
ചോദിക്കയെന്നുള്ള ചട്ടമക്കാലത്തിൽ
യൂദസമൂഹം സമാചരിച്ചു.
മോശതൻ ന്യായപ്രമാണത്തിൽ, കല്ലേറാൽ
വേശ്യയെ കൊൽകെന്നുണ്ടായിരുന്നു.
കാലത്തിൻ മായത്താൻ കാമൻെറ തന്ത്രത്താൽ
കുട്ടിനിയായ്ത്തീർന്ന തന്വിയാളെ
ക്രൂരരാം യൂദപ്രമാണികളൊന്നിച്ചു
കൈവശമാക്കി വഴിക്കിറക്കി
ദിവ്യമാം കാന്തി പരത്തി വിളങ്ങുമാ
ദേവാലയാങ്കണരമ്യഭൂവിൽ
പാതിത്യം പററിയ പെണ്ണിനെയെത്തിച്ചു
പാതകരേററം കൃതാർത്ഥരായി
നീരധി കോരി വററിക്കുവാൻ പോകുന്നു
സാരവിഹീനന്മാർ കൈക്കുമ്പിളാൽ
മിന്നാമിനുങ്ങുകൾ വെല്ലുവിളിക്കുന്നു
വിണ്ണിൽ വിളങ്ങും പ്രഭാകരനെ
പ്രാവുകളോടൊപ്പം വാനിൽപ്പറക്കുവാൻ
ഭൂവിലെ കീടങ്ങളാഗ്രഹിച്ചു.
പാദത്താൽ പാരിൻെറ നീളമളക്കുവാൻ
പോകുന്നു നൂതന വാമനന്മാർ
വാരിദഖണ്ഡം മദിച്ചു നടക്കുന്നു
വാനിടം മുററും മറയ്ക്കുവാനായ്
കേസരിവീരനോടേററു മുട്ടീടുവാ–
നാശ, ശശങ്ങൾക്കുയർന്നിടുന്നു.
വേദാന്തചർച്ചയ്ക്കൊരുങ്ങീടുന്നക്ഷര
മേതെന്നറിയാത്ത പാമരന്മാർ
പർവ്വതപീഠത്തിലേറാൻ കൊതിക്കുന്നു
പാംഗുപാദന്മാർ വിവേകഹീനർ
സിന്ധു കടക്കുവാൻ വെള്ളത്തിൽ ചാടുന്നു
നീന്തു പഠിക്കാത്ത യാത്രക്കാരൻ
കാവ്യനിരൂപണം ചെയ്‌വാനൊരുങ്ങുന്നു
കാവ്യാനുശാസനം കാണാത്തവൻ.

---

ൻെറ നന്മപ്രവൃത്തി അവരുടെ പണ
സഞ്ചിയെ സ്പർശിച്ചു എന്നുള്ളതായിരു
ന്നു. സ്വകാര്യലാഭത്തെ സ്പർശിച്ചാൽ
ഏതു നന്മയെയും എതിർക്കുവാൻ മനു
ഷ്യർ ഒരുമ്പെടും. യഹൂദ പുരോഹിത
വർഗ്ഗം യേശുവിനെ എതിർക്കുവാനു
ണ്ടായ ഒരു പ്രധാനകാരണം അതല്ലാ
യിരുന്നോ? ഇന്നു നാമും അക്കാര്യത്തിൽ
അവരിൽനിന്നു വ്യത്യസ്തരാണോ? മതാ
നുഷ്ഠാനങ്ങളുടെ തണലിൽ സ്വാർത്ഥലാ
ഭത്തെ പുലർത്തുന്ന വ്യക്തികളും സ്ഥാപ
നങ്ങളും നമ്മുടെഇടയിലും ഇല്ലേ? മാ
മോൻ സേവയ്ക്കു ദൈവത്തെ കൂട്ടുപിടി
ക്കാൻ ശ്രമിക്കുന്നതു ഭയങ്കരമെന്നല്ലാ
തെ എന്തു പറയേണ്ടു?

---


### ചർച്ച് വീക്ക്‌ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രൂ. | 6 | 0 | 0 |
| അറു മാസത്തേക്കു് | | 3 | 0 | 0 |
| ഒററപ്രതിക്കു് | | 0 | 2 | 0 |



**THE NEW INDIA ASSURANCE CO., LTD.**

[H. O. BOMBAY—Estd. 1919.]

The Largest Composite Insurance Company in the East with 32 years of sustained progress.

| | | |
|---|---|---|
| Fire Premium | Rs. | 2,23,00,000 |
| Marine Premium | ,, | 83,00,000 |
| Miscellaneous Premium | ,, | 58,00,000 |
| Life Premium | ,, | 3,85,00,000 |
| Life business in force exceed | ,, | 75,00,00,000 |
| Asset exceed | ,, | 24,11,00,000 |
| Total claims Paid over | ,, | 21,60,00,000 |

LIFE FIRE MARINE ACCIDENT

Mr. A. D. Shroff (Chairman) Mr. J. R. D. Tata [Vice Chairman

Branches in South India:—

Madras, Nellore, Bangalore, Trichy and Trivandrum.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ 1. രാജാ. 18: 39—42.

ബാൽ പ്രവാചകന്മാരുടെ വധം ഭയാനകമായ ഒരു കൃത്യമായിരുന്നു. അക്കാലത്തെ പരിശുദ്ധന്മാർ പക്ഷേ നമ്മുടെ തത്വചിന്തയ്ക്കനുസരണമായ വിശാലമനസ്സുള്ളവരല്ലായിരുന്നിരിക്കാം. പ്രവാചകദൃഷ്ടിയിൽ അവരുടെ ജീവിതം ബാൽ ആരാധനയുടെ വളർച്ചയ്ക്കു മുഖാന്തരമാകുകയും അങ്ങനെ ഇസ്രായേൽജനം വഴിതെറ്റിപ്പോകുന്നതിനു ഇടയാകുകയുമായിരുന്നു ചെയ്തതു്. അതുകൊണ്ട് അവർ വധിക്കപ്പെടേണ്ടതാവശ്യമായി അദ്ദേഹം പരിഗണിച്ചു. അങ്ങനെ ആ കള്ളപ്രവാചകന്മാർ നിർമ്മൂലമാക്കപ്പെട്ടുകഴിഞ്ഞപ്പോൾ മഴ വിദൂരമല്ലെന്ന് ഏലിയാവ് അറിഞ്ഞു. നാമെല്ലാവരും അറിയേണ്ട ഒരു കാര്യം പ്രവാചകൻ വ്യക്തമായി അറിഞ്ഞിരുന്നു. ദേശമായാലും മനുഷ്യഹൃദയമായാലും ദൈവത്തിന്റെ പരമാധിപത്യത്തിനു വിരുദ്ധമായ ഏതെങ്കിലും ഒന്നിനു സ്ഥാനം നൽകുന്നതിനെ ദൈവം ഒരുകാലത്തും അനുകൂലിക്കുന്നില്ല. ദൈവത്തിനെതിരായി നമ്മുടെ ഹൃദയത്തിൽ കുടികൊള്ളുന്നവയെ നിർമ്മാർജ്ജനം ചെയ്വാനും ഏലിയാവിന്റെ വിശ്വാസത്താൽ നാം നീതരാകുവാനും സംഗതിയാകേണമേ എന്നു നമുക്കു പ്രാർത്ഥിക്കാം.

ചൊവ്വാ. 1. രാജാ. 18: 41—45.

ബാൽപ്രവാചകന്മാരുടെ അന്ത്യത്തിനു ആഹാബും ഒരു സാക്ഷിആയിരുന്നു. അതു കഴിഞ്ഞ ഉടനെ ഏലിയാവു രാജാവിനെ അറിയിച്ചതു "നീ ചെന്നു ഭക്ഷിച്ചു പാനം ചെയ്ക; വലിയ മഴയുടെ മുഴക്കം ഉണ്ട്" എന്നായിരുന്നു. അതനുസരിച്ചു രാജാവു തന്റെ കൂടാരത്തിലേക്കു പോയി. പ്രവാചകനോ, മലമുകളിലേയ്ക്കു പോയി മഴയ്ക്കായി കാത്തിരുന്നു. ആ പ്രവാചകവീരനെയും രാജപ്രമുഖനെയും മനോനയനങ്ങൾകൊണ്ട് ഒന്നു കണ്ടാലും. തന്റെ പ്രവാചകന്മാർ വധിക്കപ്പെട്ട അവസരത്തിലും സ്വന്തസുഖങ്ങളെക്കുറിച്ചു മാത്രമായിരുന്നു ആ രാജാവിന്റെ ചിന്ത. രാജവസ്ത്രവിഭൂഷിതനെങ്കിലും ക്രൂരനും ഭീരുവും നിസ്സാരനും സുഖലോലുപനും ആയ രാജാവു പ്രതിസന്ധിഘട്ടങ്ങളിലാണു മനുഷ്യന്റെ യഥാർത്ഥനിറം വെളിവാകുന്നതു്. ലോകം നാശത്തിലേക്കു ത്വരിതഗമനം ചെയ്യുമ്പോഴും ജഡമോഹങ്ങളുടെ നിർവൃതിക്കു വേണ്ടി ജീവിക്കുന്ന ഈ ലോകസന്താനങ്ങളുടെ സ്ഥിതി എത്ര കഷ്ടം. "അതികാലത്തു് എഴുന്നേറ്റു് മദ്യം തേടി ഓടുകയും വീഞ്ഞു കുടിച്ചു മത്തരായി സന്ധ്യാസമയത്തു വൈകി ഇരിക്കയും ചെയ്യുന്നവർക്കും അയ്യോ കഷ്ടം........" എന്നിങ്ങനെ ഭവിക്കുന്ന അവരെപ്പറ്റി യെശയ്യാ പ്രവാചകന്റെ വിവരണം. കർത്താവിന്റെ പുനരാഗമനത്തിൽ നാം എവിടെ കാണപ്പെടും. ആഹാബിന്റെ ഭക്ഷണശാലയിലോ ഏലിയാവിനോടുകൂടെ മലമുകളിലോ?

ബുധൻ. 1. രാജാ: 18. 36—37.

ഏലിയാവിന്റെ പ്രാർത്ഥന നാം ഒരു പ്രാവശ്യം നോക്കിക്കഴിഞ്ഞതാണെങ്കിലും ശരിയായ പ്രാർത്ഥനയുടെ പല ലക്ഷണങ്ങളും അതിൽ കാണുവാനുള്ളതിനാൽ അതു നമ്മുടെ പ്രത്യേക പരിഗണന അർഹിക്കുന്നു. സർവ്വപ്രധാനമായി ദൈവത്തിന്റെ വാഗ്ദത്തത്തിൽ ശരണപ്പെട്ടുകൊണ്ടുള്ള ഒരു പ്രാർത്ഥന ആയിരുന്നു അതു്. അദ്ധ്വാനശീലനായ കൃഷിക്കാരൻ ഭൂമിയിൽ നിന്നു സമൃദ്ധമായ വിളവുല്പാദിപ്പിക്കുന്നു. പക്ഷേ ഭൂമിയിൽ നടക്കുന്ന ശാസ്ത്രീയമായ വ്യതിയാനങ്ങൾ എന്തെല്ലാമെന്നുള്ള കാര്യത്തിൽ അവൻ അജ്ഞനായിരുന്നേക്കാം. അതുതന്നെയാണു പ്രാർത്ഥനാമനുഷ്യന്റെ അവസ്ഥയും. ഏലിയായുടെ പ്രാർത്ഥന ഒരു പ്രത്യേക ലക്ഷ്യം മുൻനിർത്തിക്കൊണ്ടുള്ളതും ആത്മാർത്ഥത നിറഞ്ഞ മുട്ടിപ്പായ പ്രാർത്ഥനയും ആയിരുന്നു. നമ്മുടെ പ്രാർത്ഥന പലപ്പോഴും ആത്മാർത്ഥത ഇല്ലാത്തതോ മുട്ടിപ്പായ സ്വഭാവം ഇല്ലാത്തതോ ആയി തീരുന്നുണ്ടോ? ഏലിയാവ് വിനയപൂർവ്വം, പ്രത്യുത്തരം ലഭിക്കുമെന്ന പ്രത്യാശയോടെ പ്രാർത്ഥിച്ചു. നമ്മുടെ പ്രാർത്ഥനയും ഏലിയാവിന്റെ പ്രാർത്ഥനപോലെ ആയിരുന്നു എങ്കിൽ! ഏലിയാവിനെപ്പോലെ നമുക്കും പ്രാർത്ഥിപ്പാൻ കഴിയും. നിരന്തരവും സൂക്ഷ്മവുമായ പരിശീലനവുമാണതിനാവശ്യം.

വ്യാഴം. 1. രാജാ. 19. 1—4,

ആഹാബിൽ നിന്നു്, ബാൽ പ്രവാചകന്മാർക്കു പറ്റിയ പരാജയവും അവരുടെ അന്ത്യവും ഗ്രഹിച്ച ഈസേബേൽ പ്രതികാരോദ്യുക്തയായി വിവരം ഏലിയാവിനെ അറിയിച്ചു. പക്ഷേ, ഏലിയാവ് ജീവരക്ഷാർത്ഥം പലായനം ചെയ്യുകയും അങ്ങിനെ അവൻ മൂലമുണ്ടായതെന്ന് അവൾ നിരൂപിച്ച അപകടം തരണം ചെയ്യാമെന്നും ആ രാജ്ഞി നിരൂപിച്ചിരിക്കാം. ഏലിയാവ് നമ്മുടെ എല്ലാം പ്രതീക്ഷകൾക്കു വിരുദ്ധമായി പലായനം ചെയ്യുകയാണു ചെയ്തതു്. മരുഭൂമിയിൽ ഏറ്റവും വിജനമായ ഒരു സ്ഥലത്തെത്തുവോളം അവൻ ഓടി. രാജസന്നിധിയിൽ ധീരനായി വർത്തിച്ച ഏലിയാവ് എത്ര ദയനീയമായി പരാജയപ്പെട്ടു. വഴി പിഴച്ച് ഒരു കാൽ വച്ചതുമൂലം ഏലിയാവിനു് ഇസ്രായേൽ ജനങ്ങളുടെയിടയിലുണ്ടായിരുന്ന സ്ഥാനം എന്നേക്കുമായി നഷ്ടമായി. വിശ്വാസികളുടെ പിതാവായ അബ്രഹാം, ഇസ്രായേൽ ജനങ്ങളുടെ ഉദ്ധാരകനായ മോശ എന്നു വേണ്ട "മനുഷ്യപുത്രൻ" ഒഴിച്ചു മനുഷ്യമക്കളെല്ലാം തന്നെ ഒരു സ്ഥാനത്തു് അല്ലെങ്കിൽ മറ്റൊരു സ്ഥാനത്തു് വീണുപോകുന്നതായി അനുഭവം സാക്ഷിക്കുന്നു. ഇതു നമുക്കൊരു സൂചന നൽകുന്നില്ലേ? അജയ്യസ്ഥാനമെന്നു നാം പരിഗണിക്കുന്ന ചില സ്ഥാനത്തായിരിക്കാം നാം ചിലപ്പോൾ ഭയങ്കരമായി പരാജയപ്പെടുക. മനുഷ്യന്റെ നിത്യശത്രുവിന്റെ തന്ത്രങ്ങളിലൊന്നു മാത്രമായിരിക്കാം നിങ്ങളിൽ ആ വിധമൊരു മിഥ്യാബോധം ജനിപ്പിച്ചതു്. ആ രീതിയിൽ നിങ്ങളെ പരാജയപ്പെടുത്തുവാൻ കഴിയുമെന്നു് അവൻ ഗ്രഹിച്ചിട്ടുണ്ടാവാം.

വെള്ളി. 1. രാജാ. 19. 1-4

പ്രവാചകനു് ഈവിധമൊരു പരാജയം പറ്റിയതിനു് കാരണങ്ങൾ എന്തായിരിക്കാം. സർവ്വപ്രധാനമായി താൻ ഏകനാണെന്ന ബോധം അദ്ദേഹത്തെ പരിഭ്രമചിത്തനാക്കിയിരിക്കണം. "ഞാൻ ഒരുത്തൻ മാത്രം ശേഷിച്ചിരിക്കുന്നു" എന്നു് അദ്ദേഹം പിന്നീടു് പരാതിപ്പെടുന്നുണ്ടല്ലോ. നമ്മുടെ കർത്താവും ഈ വിധം ഏകാന്തത അനുഭവിച്ചതായി സുവിശേഷങ്ങളിൽ നാം വായിക്കുന്നുണ്ടു്. എങ്കിലും "പിതാവ് എന്നോടു കൂടെ ഉള്ളതുകൊണ്ടു് ഞാൻ ഏകനല്ല" എന്നു കല്പിക്കുന്നുണ്ടു്. ഏകാന്തതയെ കർത്താവു പോലും ഭാരത്തോടെ വീക്ഷിച്ചു എങ്കിൽ അതിന്റെ അന്ധകാരത്തിൽ ഏലിയാ മുട്ടുമടക്കിയതത്ഭുതമല്ല. ഏലിയാ ദൈവത്തെ വിസ്മരിച്ചു്, താൻ നേരിടേണ്ട അപകടത്തേക്കുറിച്ചു ചിന്തിച്ചപ്പോൾ ഭയക്രാന്തനായിത്തീർന്നു. കടലിന്മേൽ നടന്ന പത്രോസ് ശ്ലീഹാ കാറ്റു കണ്ടു ഭയപ്പെട്ടപ്പോൾ താനെ താണുതുടങ്ങി. ദൈവത്തെ മറന്നു് സാഹചര്യങ്ങളെ വീക്ഷിക്കുന്നവർക്കെ

# സ്വർഗ്ഗീയവിളിക്ക് ഓഹരിക്കാർ- അവരെ കണ്ടുപിടിക്കുക, പരിശീലിപ്പിക്കുക

(ഡീക്കൻ എം. വി. ജോർജ്ജ്, എം. ഏ. എസ്. ററി. എം.)

നമ്മുടെ പുരോഗമിക്കാത്ത വൈദിക പരിശീലനം (Our Stagnated Preacher Training) എന്ന തലക്കെട്ടിൽ ചില വർഷങ്ങൾക്കു മുമ്പു സുപ്രസിദ്ധ എഴുത്തുകാരനായ ലിസ്റ്റൺ പോപ്പ് ഒരു ലേഖനം പ്രസിദ്ധീകരിച്ചിരുന്നു. വൈദിക പരിശീലനം പുരോഗതി പ്രാപിച്ചെങ്കിൽ മാത്രമെ സഭയ്ക്കു പുരോഗതിയുണ്ടാകൂ എന്ന പരമാർത്ഥം എല്ലാ രാജ്യങ്ങളിലെ സഭകളും അംഗീകരിച്ചിട്ടുണ്ട്. അംഗീകരിക്കാത്ത സഭകൾ അധഃപതിച്ചിട്ടുമുണ്ട്. മലങ്കരസഭ ഈ പരമാർത്ഥം ഗ്രഹിച്ചതിന്റെ ഫലമായി പഴയസെമ്മിനാരിയുടെ സ്ഥാപനംമുതൽ പുരോഗമനോന്മുഖമായ ഈ സംഗതിക്കു സഭയിൽ പ്രത്യേക സ്ഥാനം ലഭിച്ചു. കൂടാതെ അടുത്തകാലത്തു സിറിയൻ തിയോളജിക്കൽ സെമ്മിനാരിയുടെ സ്ഥാപനം വൈദികപരിശീലനത്തിനു് ഒരു നവോത്ഥാനം നൽകി. പക്ഷെ, രണ്ടായിരം വർഷത്തെ പഴക്കമുള്ളതും ഏതാണ്ടു 400 പള്ളികളും 300 ഓളം പട്ടക്കാരും നാലു ലക്ഷത്തിൽപ്പരം ജനങ്ങളും ഉള്ളതുമായ ഇൻഡ്യൻ ഓർത്തഡോക്സ് സഭയ്ക്കു് അതിന്റെ വലിപ്പത്തിനും പഴക്കത്തിനും അനുസരിച്ചുള്ള ഒരു വൈദികസെമ്മിനാരി ഇന്നും ഉണ്ടായിട്ടില്ല എന്നുള്ളതു് ആരാണു സമ്മതിക്കാത്തതു്? ഈ കുറവു പരിഹരിക്കാതെ നമ്മുടെ സഭ ഇവിടെത്തന്നെ ബലപ്പെട്ടുകയോ ആധുനിക ഭാരതത്തിൽ വളരുകയോ സുവിശേഷവേലയാകുന്ന അതിപ്രധാനമായ കർത്തവ്യം വിജയകരമായി നിർവഹിക്കുകയോ ചെയ്യുന്നതല്ല.

ദൈവത്തിലാശ്രയിച്ചുകൊണ്ടു് ഈ വർഷവും രാ യസംവിനാ നമ്മുടെ വൈദികസെമ്മിനാരിയിൽ പഠനം ആരംഭിക്കുന്നതായിരിക്കും. കഴിഞ്ഞവർഷം 18 പേർ അവിടെ പഠിച്ചു. ദൈവമനുവദിച്ചാൽ ഈ വർഷം കുറേ വിദ്യാർത്ഥികളെക്കൂടി പുതുതായി വേതനം നൽകി എടുക്കുന്നതായിരിക്കും. ഇതിലേക്കു സ്വർഗ്ഗീയവിളിക്കു് ഓഹരിക്കാരായവർ അതിസമർത്ഥന്മാരും എല്ലാററിനും മേലായി സ്വഭാവശുദ്ധിയും വിദ്യാഭ്യാസവും ഉള്ളവരുമായ ചെറുപ്പക്കാരെ കണ്ടുപിടിക്കേണ്ടതു് ആരുടെ ചുമതലയാണു്? അവർക്കു സഭാസേവനത്തിനു സൽപ്രേരണ എവിടെനിന്നു ലഭിച്ചിരിക്കണം? എൻജിനീയറിംഗ്, മെഡിക്കൽലൈൻ തുടങ്ങിയുള്ള സാങ്കേതിക ലൈൻ തിരിഞ്ഞു പഠിക്കുവാൻപോകുന്നവരെപ്പോലെ സമർത്ഥന്മാരായവരെ വൈദികലൈനിലും ലഭിക്കണമെങ്കിൽ ആരുടെയെല്ലാം സഹകരണം അത്യാവശ്യമുണ്ടു്? ഈവിധ ചോദ്യങ്ങൾക്കു് ഉത്തരം കണ്ടുപിടിച്ചു തദനുസരണം പ്രവർത്തിക്കുവാൻ സഭാസ്നേഹികളായ എവർക്കും ഒരുകടമയുണ്ടു്.

ഗ്രാമീണസഭകളുടെ ആവശ്യങ്ങളെക്കുറിച്ചു പ്രത്യേകം പഠനംനടത്തിയിട്ടുള്ള റവ. റാഫ് ഏ. ഫെൽററൺ എന്ന ഒരു അമ്മേരിക്കൻ വിദഗ്ദ്ധൻ പല സെമ്മിനാരികളിൽ പഠിക്കുന്ന വിദ്യാർത്ഥികളിൽനിന്നു് അവർക്കു സഭാസേവനത്തിനു പ്രേരണ ലഭിച്ച മാർഗ്ഗങ്ങളെക്കുറിച്ചു് ഒരു ചോദ്യപരമ്പര മുഖാന്തിരം പഠനം നടത്തി. അദ്ദേഹത്തിന്റെ ചോദ്യങ്ങൾക്കു് ഉത്തരം അയച്ച വിദ്യാർത്ഥികളിൽ പകുതിയിൽ അധികംപേരും ഹൈസ്കൂൾ വിദ്യാഭ്യാസ കാലത്തു തന്നെ വൈദികവൃത്തിയെക്കുറിച്ചു ചിന്തിച്ചതായും ആഗ്രഹിച്ചതായും എഴുതിയിരുന്നു. പട്ടക്കാർ, സണ്ടേസ്കൂൾ അദ്ധ്യാപകന്മാർ, യൂത്ത് കോൺഫറൻസ് നേതാക്കന്മാർ എന്നിവരായിരുന്നു ആ വിദ്യാർത്ഥികൾക്കു നിർണ്ണായകമായ പ്രേരണനൽകിയതെന്നും അദ്ദേഹത്തിനു മനസ്സിലാക്കുവാൻ സാധിച്ചു. The Most Impcrtant recruiting agent is the Parish minister [പട്ടത്വത്തിനു് ആളുകളെ ചേർക്കുന്ന കാര്യത്തിൽ ഏററവും പ്രധാനപ്പെട്ട ഏജൻറു് ഇടവകപ്പട്ടക്കാരനാണു്.] നമ്മുടെ ചില ഇടവകകളിൽ ഈ ഒരു ചുമതല തങ്ങളുടേതാണെന്നു വിചാരംപോലും ഇല്ലാത്ത പട്ടക്കാർ ഇല്ലാതില്ല. തന്മൂലം അല്ലയോ ചിലരെ ഇതുവരെയും ശുശ്രൂഷയ്ക്കു കൂട്ടുവാൻ ചില പട്ടക്കാർ ക്ഷണിച്ചിട്ടില്ലാത്തതു് എന്നും തോന്നിപ്പോകുന്നു. അതേസമയത്തു തന്നെ മററു ചില പട്ടക്കാർ ഇടവകയിലെ കുഞ്ഞുങ്ങളിൽ സമർത്ഥന്മാരെ ചെറുപ്പത്തിൽതന്നെ സുറിയാനി പഠിപ്പിക്കുകയും ശുശ്രൂഷയിൽ കൂട്ടുകയും സഭയുടെ ശുശ്രൂഷയ്ക്കു പ്രേരിപ്പിക്കുകയും ചെയ്യുന്നുണ്ടെന്നുള്ളതു ചാരിതാർത്ഥ്യജനകംതന്നെ. “കപ്യാരുജോലി” എന്ന നിർഭാഗ്യകരമായ വാക്കു ഭാഗ്യമുള്ള ഒന്നാക്കിത്തീർക്കുവാൻ ഓരോ ഇടവകയിലും ഉള്ള അഭ്യസ്തവിദ്യരും, ധനാഢ്യരും, സംപൂജ്യരുമായ വ്യക്തികൾ കപ്യാരുടെ ജോലി ചെയ്യേണ്ടതാണു്. പരേതനായ കെ. കെ. ലൂക്കോസ് ജഡ്ജി ഇക്കാര്യത്തിൽ തിരുവനന്തപുരം പള്ളിയിൽ കാണിച്ചിട്ടുള്ള മാതൃക ഇന്നും അവിടെയും പലയിടങ്ങളിലും ഫലംചെയ്യുന്നുണ്ടു്. വിശുദ്ധിയുടെ വിശുദ്ധസ്ഥലമായ മദ്ബഹായിൽ ശുശ്രൂഷിക്കുന്നതിൽ കൂടുതൽ അഭിമാനകരമായ ഒരു ജോലി ദൈവം മനുഷ്യനു വേറെ കൊടുത്തിട്ടില്ല എന്നു പട്ടക്കാർ ഇടവകയിലെ ബിരുദധാരിക

---

ല്ലാം ഈ അപകടം ഉണ്ടാകും. ദൈവത്തെ സർവ്വപ്രധാനമായ അവലംബമാക്കിയിരിക്കുന്നവർ സാഹചര്യങ്ങളുടെ സമ്മർദ്ദത്താലോ, ക്ലേശങ്ങളുടെ വൈപുല്യത്താലോ, പിൻവാങ്ങുന്നില്ല. നേരെമറിച്ചു് കാററിനെ എതിരിടുന്ന കഴുകൻ അതിനു മുകളിൽ ഉയർന്നു പറക്കുന്നതുപോലെ അവർ വിഘ്നങ്ങളെ അതിജീവിക്കുന്നു.

ശനി. 1. രാജാ. 19. 5. 5–8.

ഭീരുത്വം നിമിത്തം പാലായനം ചെയ്ത പ്രവാചകനാവശ്യമായ ഭക്ഷണം നൽകിയ ദൈവത്തിന്റെ അത്ഭുതകരമായ സ്നേഹവും കരുണയും സ്മരിക്കുക. കർത്താവിന്റെ വ്യക്തമായ നിർദ്ദേശം അവഗണിച്ചു് മീൻപിടിക്കുന്നതിനുപോയ പത്രോസിനെയും സഹചാരികളെയും തിബേര്യോസ് കടൽപ്പുറത്തു് വച്ചു് കണ്ടുമുട്ടി അവർക്കു വേണ്ട ഭക്ഷണം ഒരുക്കിയ കർത്താവിന്റെ സ്നേഹകൃത്യം ആണു ഈ അവസരത്തിൽ നമ്മുടെ സ്മരണയിൽ ഉയർന്നുവരുന്നതു്. ശാസനയോ തർജ്ജനമോ യാതൊന്നും അവിടെ കേൾപ്പാനില്ല. നേരെമറിച്ചു് ഭക്ഷണവും സ്നേഹമസൃണമായ വാക്കുകളും മാത്രം. ഏലിയായിക്കുപ്പററിയതു പോലെയുള്ള പരാജയം നിങ്ങൾക്കു ഭവിച്ചിട്ടുണ്ടെങ്കിൽ നിങ്ങൾ നിരാശപ്പെട്ടുന്നുണ്ടാവാം. മനക്ലേശത്തോടും ഹൃദയഭാരത്തോടുംകൂടെ ആയിരിക്കാം നിങ്ങൾ ജീവിതം നയിക്കുന്നതു്. എന്നാൽ നിങ്ങൾ ഒരു കാര്യം ഓർത്തുകൊള്ളുക. മനുഷ്യൻ നിങ്ങളെ ഉപേക്ഷിച്ചാലും ദൈവം കൈ വെടിയുകയില്ല. ഞാൻ നിങ്ങളെ ഇപ്പോഴും സ്നേഹിക്കുകയും സ്നേഹപൂർവ്വം നിങ്ങൾക്കായി കാത്തുനിൽക്കുകയും ചെയ്യുന്നുണ്ടു്.

ളെക്കൂടെ മനസ്സിലാക്കേണ്ടതാണ്. യഹോവയുടെ പ്രവൃത്തി ഉദാസീനമായി ചെയ്യുന്നവൻ ശപിക്കപ്പെട്ടവൻ [യിര. 48: 40] വിശിഷ്യാ അതിപരിശുദ്ധ സ്ഥലത്തെ യഹോവയുടെ പ്രവൃത്തിയിൽ അനാസ്ഥ കാണിക്കുന്നതു ഇരട്ടി ശാപാർഹമായിരിക്കും.

സണ്ടേസ്കൂൾ അദ്ധ്യാപകന്മാർക്കും സ്കൂളുകളിൽ വേദപാഠം ക്ലാസ്സുകൾ നടത്തുന്നവർക്കും ക്രിസ്തീയ അദ്ധ്യാപകന്മാർക്കു പൊതുവായും റിക്രൂട്ടിംഗ് കാര്യത്തിൽ ഒരു വലിയ ചുമതലയുണ്ട്. തങ്ങളുടെ വിദ്യാർത്ഥികളിൽ ദൈവത്താൽ വിളിക്കപ്പെടുന്നവരെന്നു ആരെക്കുറിച്ചു തോന്നുന്നുവോ അവർക്കു ആത്മീയ പന്ഥാവിൽ പുരോഗതിക്കുള്ള മാർഗ്ഗം ചൂണ്ടിക്കാണിച്ചുകൊടുക്കയും അവരെക്കുറിച്ചു മാതാപിതാക്കന്മാർ, ഇടവകപട്ടക്കാർ, സണ്ടേസ്കൂൾ ഇൻസ്പെക്ടർമാർ മുതലായവരോടു സംസാരിക്കുകയും ചെയ്യേണ്ടതാണ്. വൈദികസിമ്മനാരിയിൽ പ്രവേശിക്കുന്ന വിദ്യാർത്ഥികളിൽ സണ്ടേസ്കൂൾ ഒൻപതു ക്ലാസ്സും പഠിച്ചശേഷം അവിടെ പഠിപ്പിച്ചിട്ടുള്ളവർക്കു് ഒരു പ്രത്യേക മേന്മ കാണാറുണ്ട്. ഇതു് ഒരു നിർബന്ധയോഗ്യതയായി പരിഗണിക്കേണ്ടതാണെന്നും തോന്നാതിരിക്കുന്നില്ല. വിശുദ്ധ വേദപുസ്തകം സ്വന്ത യത്നത്താൽ നല്ലതുപോലെ പഠിച്ചശേഷം വൈദീക പരിശീലനത്തിനു പോകത്തക്കവണ്ണം ഓരോരുത്തർക്കും ഉൽസാഹമുണ്ടായിരുന്നെങ്കിൽ എത്ര നന്നായിരുന്നു, അല്ലാത്തപക്ഷം അടിസ്ഥാനം ഉറയ്ക്കാത്ത പണിയായിരിക്കും.

നമ്മുടെ പല യുവാക്കന്മാരും ഇടവക മെത്രാപ്പോലീത്തായുടെ അടുക്കൽ അദ്യമായി ചെല്ലുന്നതു് വൈദികസിമ്മനാരിയിലേക്കോ മറേറാ ഉള്ള ശുപാർശകല്പന വാങ്ങുവാൻ ആവശ്യം വരുമ്പോൾ മാത്രമാണെന്നുള്ളതു നിർഭാഗ്യകരമാണ്. നമ്മുടെ ശ്രേഷ്ഠഇടയന്മാരായ മെത്രാപ്പോലീത്താമാർ ആടുകളെ പേർചൊല്ലി വിളിക്കത്തക്കവണ്ണം ആടുകൾ തിരുമേനിമാരുമായി സമ്പർക്കത്തിൽ ഇരിക്കേണ്ടതാകുന്നു. "ആടുകൾ അവന്റെ ശബ്ദം കേൾക്കുന്നു. തന്റെ ആടുകളെ അവൻ പേർചൊല്ലി വിളിച്ചു പുറത്തുകൊണ്ടുപോകുന്നു. തനിക്കുള്ളവയൊക്കെയും പുറത്തുകൊണ്ടുപോയശേഷം അവൻ അവയ്ക്കു മുമ്പായി നടക്കുന്നു. ആടുകൾ അവന്റെ ശബ്ദം അറിഞ്ഞു അവനെ അനുഗമിക്കുന്നു. അന്യന്മാരുടെ ശബ്ദം അറിയായ്കകൊണ്ടു് അവ അന്യനെ അനുഗമിക്കാതെ വിട്ടോടിപ്പോകും" (യോഹ. 10. 3—5) തിരുമേനിമാരുടെ വിളി സഭയുടെ വിളിയാണ്. അത്ര ശക്തിമത്തായി വിളിക്കുവാൻ മററാർക്കും അധികാരമില്ല. മററാരുടെ വിളിയും അതുപോലെ കാര്യമായി ആരും കേൾക്കുകയുമില്ല. അതിനാൽ സ്വർഗ്ഗീയ വിളിക്കു അർഹരെന്നു ആരെക്കുറിച്ചെങ്കിലും നമുക്കു തോന്നിയാൽ അവരെക്കുറിച്ചു് ഇടവകമെത്രാപ്പോലീത്താമാരോടും വിശിഷ്യ ബാവാതിരുമേനിയോടും സംസാരിക്കുവാൻ സഭാംഗങ്ങളിൽ ഓരോരുത്തരും പട്ടക്കാരും ശ്രദ്ധപതിക്കുന്നതു നന്നായിരിക്കും. തിരുമേനിമാർ അവരെ തേടിപ്പിടിക്കുകതന്നെ ചെയ്യുമെന്നും നമുക്കു വിശ്വസിക്കാം.

"ഞാൻ ആരെ അയക്കേണ്ടു, ആർ നമുക്കുവേണ്ടി പോകും?" എന്ന ചോദ്യം പണ്ടു യശയ്യാപ്രവാചകനുണ്ടായി. ആ ചോദ്യം വിവിധരൂപത്തിലും മാർഗ്ഗേണയും ഇന്നും ദൈവം ചോദിക്കുന്നു. "അടിയൻ ഇതാ, അടിയനെ അയക്കേണമേ" (യശ. 6. 8) എന്ന ഉത്തരം കൊടുക്കുന്നവർ ഭാഗ്യമുള്ളവർ. ആ ഉത്തരത്തിൽത്തന്നെ ഒരപേക്ഷകൂടെ കാണുന്നുണ്ട്. ഇന്നും ദൈവവിളികേൾക്കുന്നവർ "അടിയനെ അയക്കേണമേ" എന്നു സഭയോടപേക്ഷിക്കുന്നു. അവരെ അയക്കേണ്ട ഇടം ഏതു്? സഭ അവരെ അയക്കുന്നുണ്ടോ? 'ആരും അയക്കാതെ എങ്ങനെ പ്രസംഗിക്കും? നന്മ സുവിശേഷിക്കുന്നവരുടെ കാൽ എത്ര മനോഹരം' (റോമർ 10. 5) ഈ പരിതസ്ഥിതിയിൽ ഇപ്പോഴത്തെ അടിയന്തിര ആവശ്യങ്ങൾ താഴെ പറയുന്നവയാണ്.

1) വേലക്കാരെ കണ്ടുപിടിക്കുന്ന ഉപാധി. A Recruiting agency
2) സുവിശേഷസന്നദ്ധ ഭടന്മാർ. (Prospective candidates)
3) ഒരു നല്ല പരിശീലനകേന്ദ്രം (A first-rate Theological Seminary)
4) വേദനത്തിനുള്ള പണം (Scholarships for all.)
5) പല വയൽ പ്രദേശങ്ങൾ Mission fields at home and abroad.)

ഈ പഞ്ചോപാധികളുടെയും കേന്ദ്രം വൈദികസിമ്മനാരിയായിരിക്കണം. അതിനാൽ പ്രസ്തുത സ്ഥാപനത്തിന്റെ വളർച്ചയ്ക്കുവേണ്ടി സഭാമക്കൾ എല്ലാവരും അകമഴിഞ്ഞു പ്രാർത്ഥിക്കുകയും കൈ തുറന്നു സംഭാവന ചെയ്കയും വേണം.

മെത്രാൻ സ്ഥാനാഭിഷേകദിവസം ശ്രീ കെ. സി. മാമ്മൻ മാപ്പിളയുടെ ഹൃദയസ്പൃക്കായ പ്രസംഗത്തിൽ പറഞ്ഞതു് നമ്മുടെ സഭയുടെ ആത്മീയ പുനർജ്ജീവനപദ്ധതിയുടെയും ദശവൽസരപദ്ധതിയുടെയും വിജയം അദ്ദേഹത്തിന്റെ അന്തിമ അഗ്രഹമായി ശേഷിക്കുന്നു എന്നായിരുന്നുവല്ലോ. വാസ്തവത്തിൽ അവ വിജയിപ്പിക്കേണ്ട ചുമതല സഭയുടെ ആകമാനചുമതലയാണ്. വിഷമസന്ധിയിൽ മാത്രം ഉണർന്നു പ്രവർത്തിക്കുന്ന നമ്മുടെ സ്വഭാവം മാറിയിട്ടു സഭയ്ക്കുവേണ്ടി അനവരതം യത്നിപ്പാൻ നാം പഠിക്കണം. മേൽപ്പറഞ്ഞ കാര്യങ്ങൾ എല്ലാം നമ്മുടെ ആത്മീയ പുനർജ്ജീവനപദ്ധതിയിൽ ഉൾക്കൊള്ളിച്ചിട്ടുള്ളതാണ്. അതിന്റെ നടത്തിപ്പിനാവശ്യമായ മൂലധനം ദശവൽസരപദ്ധതിയുടെ പിരിവിൽകൂടെയാണ് ലഭിക്കേണ്ടതു്. ആകയാൽ സ്വർഗ്ഗീയവിളിക്കു ഓഹരിക്കാരായവരെ കണ്ടുപിടിക്കുന്നതിനും പരിശീലിപ്പിക്കുന്നതിനും സസന്തോ

*FOR*

**DESIGNS ,SLIDES, PORTRAITS**

**and BLOCKS.**

**AJANTA ARTS**

(NEAR MANORAMA)

**K. K. ROAD.**

**KOTTAYAM.**

Licence No. 498 Dated 20-8-1946 Reg. M. 5286

THE CHURCH WEEKLY

# തടാകം ആശ്രമവും ബിഷപ്പ് വാൽഷും

(ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്)

കോയമ്പത്തൂർ, 5-6-53—ഇവിടെ നിന്നു 9 നാഴിക വടക്കുള്ള തടാകം ആശ്രമത്തിൽ ഞങ്ങൾ പോയി പരിശുദ്ധനായ പാക്കൻഹാം വാൽഷ് ബിഷപ്പിനെ കണ്ടു. ഇപ്പോൾ അദ്ദേഹത്തിനു 82 വയസ്സുണ്ട്. അദ്ദേഹത്തിനു 69 വയസ്സുള്ളപ്പോൾ ഞാൻ ഇവിടെ ഒരിക്കൽ വന്നിട്ടുണ്ട്. അന്നു അദ്ദേഹം ഉയരമേറിയ ഒരു മല കയറി ഇറങ്ങിവരികയായിരുന്നു. ഇവിടെ പള്ളിയും ചെറിയ ആശുപത്രിയും പുസ്തകശാലയും മറ്റുമുണ്ട്. ആചാര്യൻ ഫാദർ കെ. സി. വറുഗീസും വാകത്താനത്തുകാരും പുതുപ്പള്ളിക്കാരുമായ ആറു സുവിശേഷകന്മാരും സ്വല്പം ദൂരമുള്ള ഭവനത്തിൽ സുവിശേഷവേലക്കാരായ രണ്ടു സ്ത്രീകളും താമസിക്കുന്നു. ചുറ്റുമുള്ള ഗ്രാമങ്ങളിൽ പോയി അവർ കർത്താവിനെപ്പറ്റി പ്രസംഗിക്കയും പഠിപ്പിക്കയും ചെയ്യുന്നുണ്ട്. അട്ടപ്പാടി മലയിലെ ഇരുളരെ മാമോദീസാ മുക്കുവാനുള്ള ശ്രമം നടന്നുവരുന്നു. പട്ടക്കാരുടെ ആവശ്യം ഉള്ളതുകൊണ്ടു ആറുപേരിൽ ഒരാളായ മി. കോരസ്സു ഉടനെ പട്ടം കൊടുക്കുന്നതാണ്. ബിഷപ്പ് ഇടയ്ക്കു മറ്റു സ്ഥലങ്ങളിലേക്കു പോയി ധ്യാനവും ക്ലാസ്സും നടത്താറുണ്ട്. രോഗികളുടെ തലയിൽ കൈവെച്ചു പ്രാർത്ഥിച്ചു ആശ്വാസം കൊടുക്കുകയെന്നുള്ളതു ബിഷപ്പിന്റെ ഒരു പ്രത്യേകതയാണ്. അങ്ങനെ ചെയ്യുന്നതിനുമുമ്പായി അദ്ദേഹം രോഗികൾക്കു മാനസാന്തരം വരുത്തുവാൻ ശ്രമിക്കുന്നു. പാപത്തിൽനിന്നു അകലുമ്പോഴാണല്ലോ ദൈവകൃപ പ്രവർത്തിച്ചു ആത്മാവിനും ശരീരത്തിനും ശാന്തിയുണ്ടാകുന്നത്. ഈ കേന്ദ്രം കേരളത്തിനു പുറമേ ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യത്തെ വിദേശ മിഷ്യനാണ്. ഇനി വരും കാലങ്ങളിൽ നാം ഇന്ത്യയിൽ സുവിശേഷവേലക്കായി മറ്റു പ്രദേശങ്ങളിലേക്കും കടക്കും എന്നുള്ളതിന്റെ മുൻകുറിയായി നമുക്ക് ഇതിനെ ഗണിക്കാവുന്നതാണ്. ഈ ആശ്രമത്തിൽ നാം കാണുന്നതു വളരെ ലഘുവായ ജീവിതമാണ്. ആവശ്യത്തിലധികം പണം ഇവർക്കുണ്ടെന്നു വരികില്ല. ഇവിടെയുള്ള കെട്ടിടങ്ങൾ പനമ്പുതട്ടി കൊണ്ടുമറച്ചവയാണ് നമ്മുടെ നാട്ടിലുള്ള ഭൂരിപക്ഷം ആളുകൾക്കും പരിശുദ്ധമായ ദാരിദ്ര്യാവസ്ഥയെപ്പറ്റി മനസ്സിലാക്കുവാൻ കഴിവില്ല. ദാരിദ്ര്യരീതി കാണുമ്പോൾ പിശുക്കെന്നു സാധാരണക്കാർ വ്യാഖ്യാനിക്കും. ബിഷപ്പിന്റെ പണം ദൈവദത്തമാണെന്നും, അതു ദൈവനാമമഹത്വത്തിനായി ഒരംശം അത്യാവശ്യകാര്യങ്ങൾക്കും മാത്രം ഉപയോഗിച്ചു ബാക്കിമുഴുവനും സാധുസംരക്ഷണയ്ക്കായും മിഷ്യനിവേലയ്ക്കും ചെലവഴിക്കണമെന്നുള്ള ആദർശമാണ് ഇവിടെ കാണുന്നത്. വയോധികനായ ബിഷപ്പിനു ഒരു കാറില്ല. സാധാരണ ബസ്സിലാണു സഞ്ചാരം. കുപ്പായം കീറിയാൽ തുന്നി ഉപയോഗിക്കും. ബിഷപ്പിന്റെ അലക്കുകൂലി പ്രതിമാസം നാലഞ്ചണ വരും. ആശ്രമവാസികളെല്ലാം ബിഷപ്പിനോടുകൂടി ഒരുമിച്ചു നിലത്തിരുന്നു ഭക്ഷണം കഴിക്കും. ഇവിടെ വേലക്കാർ ആരുമില്ല. ആശ്രമവാസികൾ തന്നെയാണു ഭക്ഷണം പാകം ചെയ്യുന്നത്. നമ്മുടെ കർത്താവു പുൽക്കൂട്ടിൽ ജനിച്ച അവസരത്തിൽ തന്നെ പുതപ്പിക്കുന്നതിനു കീറിയ തുണിയേ ഉണ്ടായിരുന്നുള്ളു. ഈ ആദർശമെല്ലാം പറഞ്ഞാൽ നമ്മുടെ ആളുകൾ ഭ്രാന്തെന്നു പറയും. ബിഷപ്പ് വാൽഷിനെപ്പോലെയുള്ള ഭ്രാന്തന്മാർ സുറിയാനിസഭയിൽ ഇല്ലാത്ത കാരണത്താലാണു സഭയുടെ വഴക്കു നീണ്ടുനിൽക്കുന്നതും സഭ ഇന്ത്യയിൽ പുരോഗമനം ചെയ്യാത്തതും. നിയുക്ത മെത്രാനായ ഞാൻ തിരുനക്കര റോഡിൽകൂടി കാൽനടയായി പോയി എന്നൊരു വലിയ ആക്ഷേപം ഈയിടെയുണ്ടായി. ദരിദ്രന്മാരുടെയും അധഃകൃതരുടെയും രോഗികളുടെയും ഇടയിൽ മെത്രാൻ നടക്കരുതെന്നു ആർക്കും പറയാം? ബൊച്ചന്റെ കാൽ നിലത്തു തൊടരുതു, വണ്ടിയിൽ പോകാവൂ എന്നൊരാൾ എന്നോട് ഏതാണ്ട് കുളത്തു പച്ചുപറഞ്ഞു. എനിക്കു നടക്കുവാൻ നിവൃത്തിയില്ലാതെ രോഗിയായിത്തീരുമ്പോഴേ ഞാൻ വണ്ടിയ്ക്കുള്ളൂ എന്നും, അതുവരെ ഞാൻ നടക്കുമെന്നും മറുപടി പറഞ്ഞു. ഞാൻ ആരോഗ്യദൃഢഗാത്രനായി കാണപ്പെടുന്നതു ഈ നടപ്പുകൊണ്ടാണെന്നു മാവേലിക്കരക്കാരൻ യോഗ്യനായ ഒരു ഡോക്ടർ എന്നോടു കുറെമുമ്പു പറകയുണ്ടായി. ഞാൻ മെത്രാനായ ശേഷം ഉണ്ടായ കർമ്മേൽ സ്വീകരണത്തിൽ ഒരാൾ ദയാക്കെട്ടിടം അവിടെ ഒരു വലിയ സൌധമായി ഉയരുമെന്നു താൻ ആശിക്കുന്നു എന്നു പ്രസംഗിക്കയുണ്ടായി. അതൊരിക്കലും എന്റെ ആയുസ്സിൽ നടക്കുന്നതല്ലെന്നു ഞാൻ അപ്പോൾതന്നെ മനസ്സിൽ കരുതി.

മലബാർ ബിഷപ്പായ ഞാൻ ഇദംപ്രഥമമായി എന്റെ ഭദ്രാസനത്തിലെ ഒരു ഇടവകയായ പാലക്കാട്ട് ഇന്നലെ സന്ദർശിച്ചു. കോയമ്പത്തൂർനിന്നു പാലക്കാട്ടേക്കു 32 നാഴികയും അവിടെ നിന്നു കുന്നംകുളത്തിനു 52 നാഴിക, ദൂരമുണ്ട്. കുന്നംകുളത്തുനിന്നു പട്ടക്കാരൻ വന്നു മാസത്തിൽ ഒരു ഞായറാഴ്ച ഇവിടെ കുർബാന ചൊല്ലുന്നു. എണ്ണക്കച്ചവടം മി. ഇട്ടിയേരാസ്സ് ഇവിടെനിന്നു ഫോൺ ചെയ്തതനുസരിച്ചു ഇടവകക്കാരായ പുരുഷന്മാരും സ്ത്രീകളും കുട്ടികളും വൈകുന്നേരം പള്ളിയിൽകൂടിയിരുന്നു. ഒരു ഓർത്തഡോക്സ് മെത്രാൻ ഈ ഇടവക സന്ദർശിക്കുന്നതു ആദ്യമായിട്ടാണ്. സന്ധ്യാനമസ്കാരവും എന്റെ പ്രസംഗവും കഴിഞ്ഞു ഞങ്ങൾ രാത്രിതന്നെ മടങ്ങി. ഇന്നു സന്ധ്യക്കു ബ്ലൂമൌണ്ടൻ എക്സ്പ്രസ്സിൽ മദ്രാസിനു പുറപ്പെടുന്നു.

---

ഷം അവരു ചെയ്യുക. നമ്മുടെ കർത്താവായ യേശുക്രിസ്തു സമ്പന്നൻ ആയിരുന്നിട്ടും അവന്റെ ദാരിദ്ര്യത്താൽ നിങ്ങൾ സമ്പന്നർ ആകേണ്ടതിനു നിങ്ങൾ നിമിത്തം ദരിദ്രനായിത്തീർന്ന കൃപ നിങ്ങൾ അറിയുന്നുവല്ലോ.

(2. കോരി. 8. 9)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam